# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 ഇടവം ● 1949 | ലക്കം 8



HIS IMPERIAL MAJESTY HAILE SELASSIE I
EMPEROR OF ABYSSINIA.

(Letter of His Imperial Majesty's Private Secretary is inserted on page - 2)

The above photo has been kindly sent to Rev Father I. Daniel, D. D., Cheppad in return for a copy of his book 'The Syrian Church of Malabar' his Imperiel Majesty apprecietes Father Daniel's book and earnestly hopes that the Syrian Church will do its best in the expansion of its evangelical activities.

---

# അബിസീനിയൻ ചക്രവർത്തിയുടെ ഒരു കത്ത്.

(പരിഭാഷ)

To
Rev. Fr. I Daniel, D. D.,
Cheppad, Travancore

Imperial Palace
Addis Ababa,
Abysinnia.
11th January 1949.

Dear Rev. Daniel,

1948 സെപ്റ്റമ്പർ 20-ാംതീയതി അയച്ച എഴുത്തും മലങ്കര സുറിയാനി സഭാചരിത്രപുസ്തകവും നന്ദിയോടെ കൈപ്പറ്റി എന്നുള്ള വിവരം അറിയിപ്പാൻ ചക്രവർത്തി തിരുമനസ്സുകൊണ്ട് എന്നോട് ആജ്ഞാപിച്ചിരിക്കുന്നു.

പുസ്തകം തീർച്ചയായും വളരെ രസകരവും, ഒന്നാംശതാബ്ദത്തിൽ വി: തോമസ് അപ്പോസ്തലൻ ക്രിസ്തീയവിശ്വാസം ഇൻഡ്യയിൽ സ്ഥാപിച്ചതിനെപ്പറ്റി നല്ല വിവരണം ഉൾക്കൊള്ളുന്നതുമാണ്.

ഇൻഡ്യയിലെ പുരാതന സഭ, ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ഫലം ലഭിക്കത്തക്കവണ്ണം സുവിശേഷപ്രചരണാർത്ഥം വേണ്ടതു പ്രവർത്തിമെന്നു ചക്രവർത്തി തിരുമനസ്സുകൊണ്ടു താല്പര്യമായി ആശിക്കുന്നു.

തിരുമനസ്സിലെ ഒരു ഫോട്ടോ അയച്ചുകൊള്ളുന്നതു കേടുകൂടാതെ അവിടെ എത്തുമെന്നു വിശ്വസിക്കുന്നു.

എന്ന് ചക്രവർത്തി തിരുമനസ്സിലെ ആജ്ഞാനുസരണം,
പ്രൈവറ്റ്സെക്രട്ടറി (ഒപ്പ്)

---

(27-ാം പേജിന്റെ ബാക്കി)

മി. സി. ജെ. കുറിയാക്കോസ് എം. ഏ., ശ്രീമതി കുഞ്ഞൂഞ്ഞമ്മ ബി ഏ എന്നിവർ പ്രസംഗിക്കയുമുണ്ടായി.

## കൈപ്പട്ടൂർ

കാതോലിക്കാദിനം ഈയാണ്ടിലും വളരെ ഭംഗിയായി കൊണ്ടാടുകയുണ്ടായി. വി: കുർബ്ബാനാനന്തരം ബാവാ തിരുമനസ്സിലെ ആയുരാരോഗ്യാദികൾക്കു പ്രത്യേക പ്രാർത്ഥന നടത്തി. പിന്നീട് ഇടവകജനങ്ങൾ ഘോഷയാത്രയായി കൊടി, കുട, കുരിശ്, മെഴുകുതിരി, ബാവാ തിരുമനസ്സിലെ എണ്ണച്ഛായാപടം, വാദ്യമേളങ്ങൾ എന്നിവയോടുകൂടി പള്ളിയിൽനിന്നും പുറപ്പെട്ടു വി: ഗീവറുഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള കുരിശുംതൊട്ടിവരെ ചെന്നു പ്രത്യേക പ്രാർത്ഥന നടത്തിയശേഷം ഘോഷയാത്രാഗാനാലാപത്തോടുകൂടി തിരിച്ചു ദൈവാലയത്തിലെത്തി. പിന്നീടു റവ. ഫാദർ പി. ഇ. ഡാനിയേൽ ബി ഏ ബി ഡി-യുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ മി. പി. ജേക്കബ് കാതോലിക്കാ സ്ഥാപനത്തെപ്പറ്റി ശ്രദ്ധാർഹമായ ഒരു പ്രസംഗം ചെയ്തു. ഇടയ്ക്കിടയ്ക്കു വിദ്യാർത്ഥിനികളുടെ മംഗളഗാനങ്ങൾ സദസ്സിനെ അലങ്കരിച്ചുകൊണ്ടിരുന്നു. ഉപസംഹാരം, പ്രാർത്ഥന, ചീയേഴ്സ് എന്നിവകൾക്കുശേഷം യോഗം പര്യവസാനിച്ചു.

പനയമ്പാല സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി യുവജനസമാജത്തിന്റെയും, സ്ത്രീസമാജത്തിന്റെയും ആഭിമുഖ്യത്തിൽ ഒരു യോഗം വി. കുർബാനാനന്തരം റവ. ഫാദർ കെ. പി. ഗീവറുഗീസ് ബി. ഏ-യുടെ അദ്ധ്യക്ഷതയിൽ കൂടി. ബാലികമാരുടെ കാതോലിക്കാമംഗളഗാനം, ഉപക്രമം, മി. പി. ജെ. ചാക്കോ ബി ഏ എൽ റ്റി-യുടെ പ്രസംഗം, മി. കെ. ഒ. പീലിപ്പോസിന്റെ ഉപന്യാസപാരായണം, ഉപസംഹാരം എന്നിവയ്ക്കുശേഷം യോഗം സമംഗളം പര്യവസാനിച്ചു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 ഇടവം ∗ 1949 | ലക്കം 8


# സ്നേഹത്തിന്റെ മഹത്വം

Translated from the "Supermacy of Love"


(പ്രഫസ്സർ പി. ജി. മാത്യു എം. ഏ.)


(തുടർച്ച)

"ജ്ഞാനം മുഴുവനും എനിക്കുണ്ടായാലും ........സ്നേഹമില്ലെങ്കിൽ അവർ ഒന്നുമല്ല"-വെറുമൊരു പൂജ്യം. വേറൊരു ശ്ലേമോനായിത്തീന്നു പ്രകൃതിയുടെയും പ്രകാശനത്തിന്റെയും രഹസ്യങ്ങളോരോന്നും ഗ്രഹിക്കുകയും കലകളിലും ശാസ്ത്രങ്ങളിലും ഗവേഷണചതുരനായിത്തീരുകയും ചെയ്യുന്ന മഹത്തായ കാര്യമത്രെ എന്നാൽ ഒരുവൻ മത്ത്യദത്തമായുള്ള സകല ബിരുദങ്ങളും ബഹുമാനമുദ്രകളും നേടുവോളം പഠിച്ചുയന്നാലും ദൈവദൃഷ്ടിയിൽ കേവലം നിസ്സാരനായിരുന്നേക്കാം.

"മലകളെ മാററത്തക്ക മഹാവിശ്വാസം എനിക്കുണ്ടായാലും സ്നേഹമില്ലെങ്കിൽ ഞാൻ ഒന്നുമല്ല"-വെറും പൂജ്യം മാത്രം രോഗഗ്രസ്തരെ സ്വസ്ഥരാക്കുക. പിശാചുബാധ ഒഴിക്കുക, മൃതരെ പുനർജ്ജീവിപ്പിക്ക ഇതെല്ലാം അത്ഭുതകൃത്യങ്ങൾതന്നെ. എങ്കിലും അന്തിമദിവസത്തിൽ യേശുവിന്റെ പക്കൽ അടുത്തു് "കർത്താവെ! ഞങ്ങൾ രോഗികളെ പൊറുപ്പിക്കയും പിശാചുക്കളെ അകററുകയും ചെയ്തല്ലൊ" എന്നു പറയുന്നവരിൽ ചിലരെ അവിടുന്നു് അകററി നിറുത്തും: എന്തെന്നാൽ സ്നേഹം അവരിലില്ലായിരുന്നു.

സ്വതേ അതിപ്രധാനങ്ങളായ ഈവകയെല്ലാം സ്നേഹത്തോടു തുലനംചെയ്യുമ്പോൾ നിസ്സാരമെന്നു പറയുന്നതെന്തുകൊണ്ടാണു്? ഞാൻ പറയാം: സാകല്യം (മുഴുമ) അംശത്തെക്കാൾ വലുതാകയാൽ; ഉന്നംഉപായത്തെക്കാൾ മഹത്താകയാൽ; വിശ്വാസം ആത്മാവിനെ ദൈവത്തോടു ഘടിപ്പിക്കുന്ന ശൃംഖലയാണെങ്കിൽ; ദൈവം സ്നേഹമാണെന്നുംകൂടി ഓക്കണം. തന്നിമിത്തം വിശ്വാസം നമ്മെ സ്നേഹത്തോടു ഘടിപ്പിക്കണം. സൗകല്യം അംശത്തെക്കാൾ വലുതല്ലൊ.

"എന്റെ വസ്തുവകകളെല്ലാം ദരിദ്രരെ പോററുന്നതിനായി വിനിയോഗിച്ചാലും........ സ്നേഹമില്ലെങ്കിൽ അതുകൊണ്ടൊരു പ്രയോജനവും സിദ്ധിക്കുന്നില്ല." ദരിദ്രരെ രക്ഷിക്കുന്നതും ക്ഷുതപീഡിതക്കു ഭക്ഷണം നൽകുന്നതും നഗ്നക്കു വസ്ത്രദാനം ചെയ്യുന്നതും അവശന്മാരെ സഹായിക്കുന്നതും എല്ലാം നല്ലതു്, ശ്ലാഘനീയം. ദീനാനുകമ്പ, ദാനശീലം, അതു് അഭിനന്ദനാർഹമല്ലെന്നാരുപറയും? എന്നാൽ പ്രശംസയെ ഉദ്ദേശിച്ചു്, കോലാഹലം കരുതി, കടമ നിർവ്വഹിക്കുന്നതിലേക്കു്, അഥവാ സമ്പന്നനായിരുന്നിട്ടും സകലതും ദാനംചെയ്തു ദരിദ്രനായി മരിച്ചു എന്നു ഖ്യാതി നേടാൻവേണ്ടിയാണു് ഇങ്ങനെ ചെയ്യുന്നതെങ്കിൽ, സുഖസമൃദ്ധിയോടുകൂടി യഥേഷ്ടം ജീവിക്കുന്നതിലും മെച്ചമല്ല അതൊന്നും. അതുകൊണ്ടൊന്നും

പ്രയോജനമില്ല. വ്യാപാരബുദ്ധ്യാ പരിഗണിക്കുന്നപക്ഷം അങ്ങനെയെല്ലാം ചെയ്യുന്നതും വെറും നഷ്ടം മാത്രം. ആ ലാക്കോടുകൂടി വ്യയം ചെയ്യുന്ന ഓരോ കാശും ദാതാവിനു നാശകാരണമായിബ്ഭവിക്കയും ചെയ്യും.

പിന്നെ വേദസാക്ഷിത്വത്തിന്റെ കാര്യം പറയേണ്ടിവരുന്നു. "ദഹനപീഢയ്ക്കു ഞാൻ സ്വയം കയ്യാളിച്ചാലും സ്നേഹമില്ലെങ്കിൽ എനിക്കൊരു പ്രയോജനവുമില്ല" ഏതാനും ഗ്രന്ഥപാഠങ്ങളിൽ "മഹത്വപ്രാപ്തിക്കു വേണ്ടി" "ഞാൻ മഹത്വം പ്രാപിക്കുന്നതിനുവേണ്ടി" എന്നുകൂടി ചേർത്തുകാണുന്നുണ്ടു്: "മഹത്വം പ്രാപിക്കുന്നതിനുവേണ്ടി, ദഹനപീഢയ്ക്കു ഞാൻ സ്വയം കയ്യാളിച്ചാലും........" എന്നു്. സത്യത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ച ചെയ്യുന്നതിനെക്കാൾ യേശുവിനുവേണ്ടി പരമമായ ആ ബലിക്കു തയ്യാറാകുന്നതു് – ആശ്ചര്യകരമായ ത്യാഗംതന്നെ. മഹാത്യാഗികളുടെ കഥകൾ നിങ്ങൾ ഓർക്കുന്നുണ്ടായിരിക്കാം. അവർ സത്യവ്രതന്മാരായി താന്താങ്ങളുടെ നിലയിൽ ഉറച്ചുനിന്നു. ദേഹം ഭസ്മമായിത്തീർന്നു തീയടങ്ങിയതോടെ ഘാതകർ ഒരു ത്യാഗിയുടെ ആ ചിതാഭസ്മമെടുത്തു നദീപ്രവാഹത്തിൽ വിതറി —പാഷണ്ഡമതം നാട്ടിൽ പടരാതിരിക്കാൻ വേണ്ടി! ഫലമോ? നദി ആ ഭസ്മത്തരികളെ അടുത്ത കടലിലേക്കും കടൽ അവയെ സപ്തസമുദ്രങ്ങളിലേക്കും വഹിച്ചുകൊണ്ടുപോയി. പഞ്ചമഹാഖണ്ഡങ്ങളിലും ഭൂമുഖത്തു നാനാദേശങ്ങളിലും ആ ചൈതന്യം പരന്നു–ഏവംവിധം ഒരുവൻ സ്വശരീരത്തെ ബലികൊടുത്താലും അതുകൊണ്ടവനു പ്രയോജനമില്ലെന്നു വരാം–സ്നേഹമില്ലെങ്കിൽ. എന്താണു പ്രയോജനമില്ലെന്നു പറയുന്നതു്? ഈവക പ്രവൃത്തികൾ ശ്ലാഘ്യങ്ങളല്ലേന്നോ? ഓ, അതല്ല, അതിലധികം ശ്ലാഘ്യങ്ങളായ കൃത്യങ്ങളില്ല. പിന്നെ എന്താണു പോരാത്തുള്ളതു്? ആ ഉത്തമമായൊരു ലക്ഷ്യം, ഉദ്ദേശ്യശുദ്ധി, അതുതന്നെ. സ്നേഹം എത്രയ്ക്കു് അനുപേക്ഷണീയമാണെന്നു് ഇതിൽനിന്നു പ്രകടമായി കാണാം. ദൈവത്തിനു പ്രീതികരമായിബ്ഭവിക്കണമെങ്കിൽ ഈ പ്രവൃത്തികളോരോന്നും സ്നേഹനിർഭരമായിട്ടുള്ളതായിരിക്കണം.

ഇനി നമുക്കു വിശിഷ്ടമായ ആ അദ്ധ്യായത്തിന്റെ അടുത്ത വിഭാഗത്തിലേക്കു കടക്കാം. ആ ഭാഗത്തു വി. പൗലൂസ് സ്നേഹത്തെ നിർവ്വചിച്ചു വിശകലനംചെയ്തിരിക്കുന്നു. സ്നേഹം എന്നതു് ഒരു തത്വം അഥവാ ആദർശം ആകയാൽ കുറെ വ്യാഖ്യാനം കഴിഞ്ഞിട്ടു മാത്രമെ അതെന്തെന്നു ശരിയായി ഗ്രഹിക്കാൻ സാധിക്കയുള്ളു. നാം സ്നേഹത്തെക്കുറിച്ചു പലതും പറയുന്നുണ്ടു്. എന്നാൽ യഥാർത്ഥരൂപത്തിൽ അതെന്തെന്നു നമുക്കൊരു ബോധവുമില്ല. പ്രകാശം, വെളിച്ചം എന്നു പറയുന്നതും ഏതാണ്ടു് അമൂർത്തമായ ഒരാശയം മാത്രമാകുന്നു. എന്നാൽ വെളിച്ചത്തിന്റെ ഒരു കതിർ മുക്കോൺ സ്ഫടികത്തിലൂടെ കടക്കുമ്പോൾ അതിന്റെ അവാന്തരാംശങ്ങൾ നമുക്കു വ്യക്തമായിത്തീരുന്നു. മഞ്ഞ, പച്ച, നീല ആദിയായ വർണ്ണങ്ങളായും അവയുടെ മിശ്രവൈചിത്ര്യങ്ങളായും. അതുപോലെ വി. പൗലൂസ് സ്നേഹത്തെ, സ്നേഹമെന്ന തത്വത്തെ വെളിപാടാകുന്ന മുക്കോൺകണ്ണാടിയിലൂടെ ദർശനയോഗ്യമാക്കിത്തീർത്തു വിശകലനംചെയ്തിരിക്കുന്നു. അതിന്റെ വകഭേദങ്ങൾ മുറയ്ക്കു വിവരിച്ചിരിക്കുന്നു. ശരിക്കു പറഞ്ഞാൽ പതിനഞ്ചായി അതിനെ വിശകലനംചെയ്തിരിക്കുന്നു.

അപ്പോസ്തലൻ പറയുന്നതു സ്നേഹത്തിന്റെ പ്രഥമഘടകം ക്ഷമ ആണെന്നത്രെ. സ്നേഹം ദീർഘസഹനക്ഷമയാണു്. അതാണു സ്നേഹത്തിൽ ആദ്യത്തെ അംശം. ക്ഷമാഗുണം ഒററയായി ശീലിക്കാവതല്ല. ബഹളം പിടിച്ച ലോകത്തിൽ വ്യാപരിക്കുമ്പോൾ ക്ഷമ ശീലിക്കത്തക്കവണ്ണം അനുഭാവഹീനരായ പലരുടെ ഉന്തും തള്ളും ഉരസലും അപഹാസങ്ങളും നാം സഹിക്കേണ്ടിവരുന്നു. കഷ്ടപ്പാടാണു ക്ഷമയെ ഉണ്ടാക്കിത്തീർക്കുന്നതു്. ചില ആളുകളോടു ക്ഷമാപൂർവ്വം പെരുമാറുക എന്നതു് അത്ര എളുപ്പമുള്ള കാര്യമല്ല. പ്രത്യേകം ചില ആളുകളുടെകൂടെ സ്വൈരമായി കഴിഞ്ഞുകൂടാൻ നാം വേണ്ടപോലെ ശീലിച്ചിട്ടുണ്ടു്. സ്നേഹിതൻ സ്നേഹിതനോടും, അമ്മ തന്റെ കുഞ്ഞുങ്ങളോടും ഭാര്യ തന്റെ ഭർത്താവിനോടും രമ്യമായി കഴിഞ്ഞുകൂടുന്നു. ഇഷ്ടജനത്തെ സ്നേഹിക്കുന്നതിനൊരു പ്രയാസവുമില്ല, അല്ലേ?

# ശ്രീ കെ. എൻ. ദാനിയേലിൻെറ ചോദ്യങ്ങളും എൻെറ മറുപടിയും

(ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസു്)

സഭാചരിത്രപരമായി ശ്രീ കെ.എൻ.ദാനിയേലും ഞാനും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ അദ്ദേഹത്തിൻെറ അനുവാദത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതിൻെറ പ്രാരംഭമായി കേവലം ഉപക്രമത്തിൽ മാത്രം ഞാൻ പ്രവേശിച്ചിട്ടുള്ളതായ ഈ സന്ദർഭത്തിൽ എൻെറ ആമുഖത്തെ സംബന്ധിച്ചു് എന്തെല്ലാം പൂർവ്വപക്ഷങ്ങളുണ്ടായിരുന്നാലും ഞങ്ങളുടെ എഴുത്തുകുത്തുകൾ പ്രസിദ്ധപ്പെടുത്തിത്തീരുന്നതുവരെയ്ക്കു ശ്രീ ദാനിയേൽ അചഞ്ചലനായി മനോധീരതയോടുകൂടിത്തന്നെ നിലകൊള്ളുമെന്നായിരുന്നു ഞാൻ വിനയപൂർവ്വം പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ ഇപ്പോഴാവട്ടെ അത്രത്തോളം ക്ഷമയും, ലൗകികവും ദീക്ഷിപ്പാൻ മനസ്സില്ലാതെ ഈ പ്രാരംഭഘട്ടത്തിൽത്തന്നെ അദ്ദേഹം തിടുക്കത്തിൽ ചില ചോദ്യശരങ്ങളുമായി എൻെറ നേരെ പുറപ്പെട്ടിരിക്കയാൽ തല്ക്കാലം ശ്രീ ദാനിയേലിനു് ഒരു മറുപടി നൽകിയശേഷം ഉപക്രമം തുടരാമെന്നു വിചാരിക്കുന്നു. ശ്രീ ദാനിയേലിൻെറ കത്തു് യഥാസ്ഥിതിയിൽ താഴെ ഉദ്ധരിക്കുന്നു.

## മി. കെ. എം. വറുഗീസിൻെറ ചരിത്രം.

(കെ. എൻ. ഡാനിയേൽ)

മലങ്കരസഭാമാസികയിൽ മി. വറുഗീസ് എഴുതിയിരുന്ന ഉപന്യാസം ഞാൻ വായിച്ചു. അതാതുകാലത്തെ രേഖകളെ അടിസ്ഥാനപ്പെടുത്തിയാണു പുരാതനകാലത്തെ സംഭവങ്ങളെ വിവരിക്കേണ്ടതെന്നുള്ള സംഗതി മി.വർഗ്ഗീസ് ഈ ഉപന്യാസത്തിൽ വിസ്മരിച്ചിരിക്കുന്നതായി കാണുന്നു. പറയുന്ന ഓരോ സംഗതിയും ചരിത്രരേഖകളിന്മേൽ ഉറപ്പിച്ചു മുമ്പോട്ടുപോകേണ്ടതാണു്.

താഴെ പറയുന്നവ അതിലെ പ്രധാന സംഗതികളാണു്. അവയ്ക്കുള്ള തെളിവു പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷിക്കുന്നു.

1) യൂറോപ്യൻ മിഷ്യണറിമാർ 1806-ൽ മലങ്കരസഭയിൽ പ്രവേശിച്ചു എന്നു പറയുന്നതിനു തെളിവെന്തു്?

2) കൈതയിൽ ഗീവറുഗീസു് മല്പാനും സ്നേഹിതന്മാരും കൂടെ ചെയ്ത നവീകരണങ്ങൾ തെററാണെന്നു് അദ്ദേഹം മാത്യൂസു് അത്താനാസ്യോസിൻെറ കാലത്തു ശെമ്മാശ്ശന്മാരെ പഠിപ്പിച്ചു എന്നുള്ളതിലേക്കു തെളിവെന്തു്?

---

പക്ഷെ അനിഷ്ടജനത്തെ അതുപോലെങ്ങനെ സ്നേഹിക്കും? തലതിരിഞ്ഞ, വകതിരിവില്ലാത്ത, വിചിത്രരീതിക്കാരായ ആളുകളെ സ്നേഹിക്ക എന്നതു് അത്ര എളുപ്പമല്ല. നമ്മിലോരോരുത്തരിലുംതന്നെ ഇപ്പറഞ്ഞ ദോഷങ്ങളിൽ ചിലതു കണ്ടെന്നും വരാം. ഞാൻ മററുള്ളവരിൽ ആ വക ന്യൂനതകൾ കണ്ടിട്ടുണ്ടു്. അവർ എന്നിലും.

ക്ഷമയിൽ സ്നേഹം പ്രകടീകൃതമാകുന്നു. അതു് അനീതിയും തെററും അവമാനവും വകവയ്ക്കാതെ പ്രവർത്തിക്കുന്നു. മറിച്ചിങ്ങോട്ടു സ്നേഹമില്ല എന്ന കാരണത്താൽ കൊള്ളരുതാത്തവരെയും അനിഷ്ടകാരികളെയും അതു വെറുക്കുന്നില്ല—ഇറക്കസമയത്തു കടലോരത്തുള്ള പാറകൾക്കിടയിൽനിന്നു് ഉറവ പൊടിച്ചു നല്ല തെളിഞ്ഞ ശുദ്ധജലം കടലിലേക്കൊലിച്ചിറങ്ങുംവണ്ണമാണതു പ്രവർത്തിക്കുന്നതു്. ഏററസമയത്തു കടൽവെള്ളം പെരുകിപ്പെരുകി വന്നു് ആ ഉറവയെ മൂടിക്കളകയും അതിൽനിന്നുവരുന്ന ജലത്തെ കലക്കി ക്ഷാരമുള്ളതാക്കിത്തീർക്കയും ചെയ്യുന്നു. ഇറക്കമാകുമ്പോഴേയ്ക്കു പിന്നെയും ആ ഉറവ അച്ഛസ്ഫടികസങ്കാശമായി മുന്നേപ്പോലെ ഊറിക്കൊണ്ടിരിക്കും. ഇതാണു ക്ഷമയുടെ സമ്പ്രദായം. (തുടരും)

3) മൺട്രോ "എട്ടാംമാർത്തോമ്മായുടെ അധികാരാവകാശങ്ങൾ ചില കൃത്രിമമായ മാർഗ്ഗങ്ങളും പ്രയോഗിച്ചു നഷ്ടപ്പെടുത്തി"എന്നുള്ളതിലേക്കു തെളിവെന്തു്?

4) "മിഷ്യണറിമാരുടെ സ്വേച്ഛാപ്രമത്തതയും സ്ഥാപിത താല്പര്യങ്ങളും ഒരു കണ്ടുപാശം കണക്കു സുറിയാനിസമുദായത്തെ ഒന്നാകെ കുരുക്കി ശ്വാസം മുട്ടിച്ചു"എന്നു പറയുന്നതിനു തെളിവെന്തു്?

5) നസ്രാണിജഡ്ജിമാർ മാവേലിക്കരെ സുന്നഹദോസിൽ ഹാജരായി മിഷ്യണറിമാരെ താങ്ങണമെന്നു റസിഡണ്ടും മററും ആവശ്യപ്പെട്ടെന്നു പറയുന്നതിനു തെളിവെന്തു്?

6) അന്നുണ്ടായിരുന്ന ജഡ്ജിമാർ ആരെല്ലാമെന്നു തെളിവുസഹിതം പറയാമോ?

7) മിഷ്യണറിമാരുടെ പ്രേരണമൂലം 1836-ൽ ഒരു ദിവസമായിട്ടു നസ്രാണി ജഡ്ജിമാരെ എല്ലാം പിരിച്ചുവിട്ടു എന്നും "ഇനിയും കുഞ്ഞാക്കാണ്ട മാപ്പിള പോയി മത്തി വിററാട്ടെ എന്നു് ഓരോരുത്തരുടെ പേരുകൾ ചൊല്ലി അവമാനിച്ചുകൊണ്ടു" ഹരിക്കാരന്മാർ "അവരുടെ കഴുത്തിൽപിടിച്ചു സാവധാനം വെളിയിലേക്കു തള്ളി" എന്നും "പണച്ചുമതല ഭരമേൽക്കുവാൻ തനതുപേരിൽ സ്വത്തുള്ളവരെ ഇതരസമുദായത്തിൽനിന്നു കിട്ടായ്ക മൂലം മുതൽപിടിക്കാരെ പിരിച്ചുവിട്ടില്ല" എന്നും പറയുന്നതിനു തെളിവെന്തു്?

മി. വഗ്ഗീസ് പേരുപറയുന്നതിൽ മൂന്നു ജഡ്ജിമാർ എൻെറ സ്വന്തവും ഒരാൾ വിവാഹംമൂലം സ്വന്തവും ആണു്. എനിക്കു പതിനാറു വയസ്സുള്ളപ്പോൾ എണ്പതിൽപരം വയസ്സായി മരിച്ച എൻെറ പിതാമഹി ആ നാലു പേരെയും നല്ലപോലെ അറിയും. മരണപര്യന്തം അസാധാരണമായ ഓർമ്മശക്തി ഉണ്ടായിരുന്ന ഈ വലിയമ്മ അവരെപ്പററി അനേകവിവരങ്ങൾ പലപ്പോഴും പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു്.

ഈ മഹതിയുടെ അമ്മായിഅപ്പനാണു ജഡ്ജി കൊച്ചുകോശിമുതലാളി. അദ്ദേഹത്തിൻെറ കടിഞ്ഞൂൽ പുത്രനാണു് എൻെറ പിതാമഹൻ. അമ്മായിഅമ്മയുടെ ഇളയ ആങ്ങളമാരിൽ ഒരാളാണു തേവലക്കര ജഡ്ജി. അമ്മായി അപ്പൻെറ ജ്യേഷ്ഠസഹോദരനാണു ജഡ്ജി കുഞ്ഞാക്കാണ്ട മുതലാളി. അദ്ദേഹത്തിൻെറ ജാമാതാവാണു പുതിയോട്ടു് ജഡ്ജി.

എൻെറ പിതാമഹി പലപ്രാവശ്യം പറഞ്ഞു ഞാൻ കേട്ടിട്ടുള്ളതൊന്നും ചരിത്രതെളിവുകളല്ല. അവയിന്മേൽ ചരിത്രം കെട്ടുപണി ചെയ്‌വാൻ ഞാൻ ഭാവിച്ചിട്ടില്ല. ഞാൻ വല്ലതും പറയുന്നെങ്കിൽ ചരിത്രരേഖകളെ അടിസ്ഥാനമാക്കി മാത്രമെ പറകയുള്ളു.

മേല്പറഞ്ഞ സംഗതികൾക്കു മി. വർഗ്ഗീസ് കണ്ടിരിക്കുന്ന ചരിത്രരേഖകൾ എന്തെല്ലാമെന്നു കേൾപ്പാൻ ഞാൻ കാത്തിരിക്കുന്നു.

"പറയുന്ന ഓരോ സംഗതിയും ചരിത്രരേഖകളിൽ ഉറപ്പിച്ചു മുന്നോട്ടു പോരേകണ്ടതാണെ"ന്നുള്ള ഉപദേശത്തോടുകൂടിയാണു് അദ്ദേഹം അഭിക്രമണം ചെയ്യുന്നതെങ്കിലും ചരിത്രരേഖകൾ ഉദ്ധരിക്കുക മാത്രമല്ല, പ്രതികൂലസാഹചര്യങ്ങളാൽ വരമൊഴിയിൽ പ്രവേശനം സിദ്ധിച്ചിട്ടില്ലാത്ത ചാരിത്രികവസ്തുതകൾ ചരിത്രപശ്ചാത്തലത്തിൽ രേഖപ്പെടുത്തിവെക്കുന്നതിനുകൂടിയും ഒരു ചരിത്രഗവേഷകനായ എനിക്കു് അവകാശമുണ്ടെന്നുള്ളതിനെ ശ്രീ ദാനിയേൽതന്നെയും യാതൊരുതരത്തിലും നിഷേധിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ ഒരു അവകാശം ഇതരചരിത്രകാരന്മാരൊപ്പം "സുറിയാനിസഭയിലെ നവീകരണ"ചരിത്രകർത്താവായ ദിവ്യശ്രീ കോവൂർ അയ്പ് തോമ്മാക്കത്തനാരും മി. ജെ. വർഗ്ഗീസ് ശിരസ്തദാരും, ശ്രീ ഡാനിയേൽ തുടങ്ങിയുള്ള മാർത്തോമ്മാസഭാ ചരിത്രകാരന്മാരും പലപ്പോഴും ഉപയോഗിച്ചിട്ടുള്ളവതന്നെയാണു്. പരിഗണനാർഹമായ നിലയിൽ ചാരിത്രികവസ്തുതകൾ രേഖപ്പെടുത്തിവെക്കുന്നതും പിൽക്കാലത്തു ചരിത്രമായിത്തന്നെ ഉദ്ധരിക്കപ്പെടുന്നു.

1-ാം ചോദ്യത്തിനു മറുപടി:—സി. എം. എസ്സു്. മിഷ്യണറിമാർ സുറിയാനിസഭയ്ക്കുള്ളിൽ വേല ചെയ്‌വാൻ പ്രവേശിച്ചതു 1816-ൽ ആയിരുന്നുവെന്നു പ്രസിദ്ധമാണു്. എന്നാൽ മിഷ്യണറിപ്രസ്ഥാനത്തെപ്പററി ആലോചിപ്പാൻ ഡാക്ടർ ബുക്കാനാൻ സന്നദ്ധനായതും, വലിയ മാർ ദീവന്നാസ്യോസുമായി അതിനെ സംബന്ധിച്ചു് ഒരു വ്യവസ്ഥയിലെപ്പെട്ടതും, അങ്ങനെ യൂറോപ്യൻ മിഷ്യണറിമാർക്കു സുറിയാനിസഭയിൽ ഒരു കാർമ്മികവേദി സംസ്ഥ

ഷ്ടമായതും, 1806-ൽ ആവുകയാൽ പ്രസ്ഥാനത്തെ മൊത്തം ഉൾക്കൊള്ളിച്ച് 1806 മുതൽ 1836 വരെ എന്നു ഞാൻ പ്രസ്താവിച്ചിട്ടുള്ളതാണ്. ഇതിൽ ചരിത്രവൈരുദ്ധ്യമില്ല. "ഇംഗ്ലീഷു സഭയുമായുള്ള ഒരു യോജിപ്പ്‌ അതു സാധിക്കാത്തപക്ഷം രണ്ടു സഭകൾക്കും ആവശ്യമെന്നും നടപ്പിൽ വരത്തക്കതെന്നും തോന്നുന്ന വിധത്തിൽ ഒരു ചേർച്ചയോ ഉണ്ടായാൽ ആയതു് അനുഗ്രഹമേറിയ ഒരു സംഭവമായിരിക്കും" എന്നു ഡാക്ടർ ബുക്കാനാന്റെ താല്പര്യപ്രകാരം വലിയ മാർ ദീവന്നാസ്യോസ് ഒരു എഴുത്തു് എഴുതി ഒപ്പിട്ടു ബുക്കാനാനെ ഏല്പിച്ചതു് 1306 നവംബർ 25-ാംനു ആവുകയാൽ, സി. എം. എസ്സ്. മിഷ്യണറിമാരെ സംബന്ധിച്ചിടത്തോളം കാര്യം എങ്ങനെ ആയിരുന്നാലും, സുറിയാനിസഭയെ സംബന്ധിച്ചിടത്തോളം മിഷ്യനറിപ്രസ്ഥാനത്തിന്റെ ചരിത്രം ആരംഭിക്കുന്നതു 1806 മുതൽക്കാണെന്നുള്ളതു സ്പഷ്ടം.

2-ാംചോദ്യത്തിനു മറുപടി-കൈതയിൽ ഗീവർഗ്ഗീസ് മൽപ്പാൻ അബ്രഹാംമൽപ്പാനെ അനുകൂലിച്ചു സുറിയാനിസഭയുടെ വിശ്വാസസാഹിത്യം അബദ്ധസംപൂർണ്ണമാണെന്നു തീരുമാനിച്ചെങ്കിലും പിൽക്കാലത്തു മാർ മത്യൂസ് അത്താനാസ്യോസിന്റെ കീഴിൽ അവയെല്ലാം സുബദ്ധസമ്പുഷ്ടമാണെന്നു പഠിപ്പിക്കുവാൻ വീണ്ടും പഴയസിമ്മനാരിയിൽ ഒരു മൽപ്പാനായി പ്രവേശിച്ചു" എന്നുള്ള എന്റെ പ്രസ്താവനയെ എതിർപ്പാനാണു ശ്രീ ദാനിയേലിന്റെ പുറപ്പാട്. കൈതയിൽ മൽപ്പാൻ നവീകരണപ്രസ്ഥാനത്തിൽ അബ്രഹാംമൽപ്പാനോടു പ്രാരംഭത്തിൽ സഹകരിച്ച ഒരാളായിരുന്നുവെന്നുള്ളതിൽ ആർക്കും തർക്കമില്ല. എന്നാൽ മാർ മത്യൂസ് അത്താനാസ്യോസിന്റെ കാലത്തു് അദ്ദേഹത്തിന്റെ നില എന്തായിരുന്നുവെന്നു് മത്തോമ്മാസഭയുടെ പൂർണ്ണമായ അംഗീകരണത്തോടുകൂടി ശ്രീ ടി. സി. ചാക്കോ പ്രസിദ്ധപ്പെടുത്തീട്ടുള്ള മലങ്കര മത്തോമ്മാ സഭാചരിത്രസംഗ്രഹം 2-ാംവാല്യം 3-ാംപുറത്തു രേഖപ്പെടുത്തിട്ടുണ്ട്. അവ താഴെ ഉദ്ധരിക്കുന്നു—"മാർ മത്യൂസ് അത്താനാസ്യോസ് ഭരണം കയ്യേററ ഉടനെ പഴയസിമ്മനാരിയിലെ പഠിത്തം പുനർജ്ജീവിപ്പിക്കുന്നതിനു് ഉദ്യമിച്ചു. അബ്രഹാംമൽപ്പാന്റെ സഹപ്രവർത്തകനായ ഗീവർഗ്ഗീസ് മൽപ്പാൻ പുതുപ്പള്ളി കൊല്ലാട് മുതലായ സ്ഥലങ്ങളിലെ ശുചീകരണപ്രസ്ഥാനോദ്യമം കഴിഞ്ഞു കുന്നംകുളങ്ങരെ എത്തി സുവിശേഷവേല ചെയ്തു താമസിക്കുകയായിരുന്നുവല്ലോ. അദ്ദേഹത്തെ വരുത്തി സിമ്മനാരിയിൽ മൽപ്പാനായി നിയമിച്ചു. ഉലഹന്നാനെ (?) യെയുസേപ്പുകശീശായെ സഹായ മൽപ്പാനുമാക്കി. യാക്കോബായസഭയുടെ മെത്രാപ്പോലീത്തായായി തിരുവെഴുത്തുവിളംബരം വാങ്ങി ഭരണം ആരംഭിച്ച മാർ മത്യൂസ് അത്താനാസ്യോസിന്റെ മേൽനോട്ടത്തിൽ ആരംഭിച്ച വൈദികസിമ്മനാരിയിൽ കൈതയിൽ മൽപ്പാൻ അദ്ധ്യാപനാർത്ഥം പ്രവേശിച്ചതു് അബ്രഹാംമൽപ്പാന്റെ നവീകരണോപദേശം പഠിപ്പിക്കുന്നതിനായിരുന്നുവെന്നും, പഠിപ്പിച്ചതെല്ലാം നവീകരണോപദേശമാണെന്നും തെളിയിക്കേണ്ട ഭാരം ശ്രീ ദാനിയേലിനുള്ളതാണ്. അങ്ങനെയൊന്നു തെളിയിക്കുന്നതിലേക്കു ഞാൻ ശ്രീ ദാനിയേലിനെ വാദരംഗത്തേക്കു സവിനയം ആഹ്വാനം ചെയ്തുകൊള്ളുന്നു. എഴുത്തുകുത്തുകൾ പ്രസിദ്ധപ്പെടുത്തിത്തീരുന്നതുവരെ ഒരു സാവകാശം നൽകണമെന്നുമാത്രം ഒരു അപേക്ഷ.

3-ാംചോദ്യത്തിനു മറുപടി— 8-ാം മാർത്തോമ്മായുടെ അധികാരാവകാശങ്ങൾ ഇല്ലായ്മചെയ്യുന്നതിലേക്കു് ഒരു വിധികർത്താവെന്ന നിലയിൽ കർണ്ണൽ മൺറോ ചെയ്തിട്ടുള്ള ന്യായചർച്ചകൾ എന്തൊക്കെയാണെന്നു് അദ്ദേഹം എങ്ങും രേഖപ്പെടുത്തീട്ടുള്ളതായിത്തോന്നുന്നില്ല. ഈ വിഷയത്തെ സംബന്ധിച്ചു വിസ്താരമായി പ്രതിപാദിച്ചിട്ടുള്ള ആൾ ഇട്ടൂപ്പു റൈട്ടരാണ്. ഇട്ടൂപ്പു ചരിത്രത്തിന്റെ 155 മുതൽ 199 വരെ പുറങ്ങളിൽ കഥകൾ രേഖപ്പെടുത്തിയിരിക്കുന്നു. 8-ാംമാർത്തോമ്മാ പകലോമററം തറവാട്ടിലെ പെൺവഴിക്കാരനായിരുന്നുവെന്നും ചത്ത മെത്രാന്റെ കൈവെപ്പാണു് അദ്ദേഹം വാഴ്ച ഏററതെന്നും, ശെമ്മാശ്ശന്മാരുടെയും മററും വിദ്യാഭ്യാസത്തിനായി സമുദായത്തിൽ ഒരു പൊതുസ്ഥാപനമുണ്ടാക്കുന്ന വിഷയത്തിൽ അദ്ദേഹം വളരെ വിമുഖനായിരുന്നുവെന്നുമായിരുന്നു എതിർകക്ഷികളുടെ ആ

രോപണങ്ങൾ. ഒരു ശരിയായ വിസ്താരമോ തെളിവെടുക്കലോ കൂടാതെ കേവലം സ്വേച്ഛാനുരൂപമായ ഒരു നാമമാത്രവിചാരണയാണു കർണ്ണൽ മൺറോ ഈ വിഷയത്തിൽ നടത്തീട്ടുള്ളതെന്നു മേൽപ്പറഞ്ഞ ചരിത്രഭാഗങ്ങൾ അവധാനപൂർവം വായിക്കുന്ന ഏതൊരു നിഷ്പക്ഷബുദ്ധിക്കും മനസ്സിലാക്കാവുന്നതാണ്. കേസിന്റെ നാമമാത്ര വിസ്താരവും നാടകീയരൂപത്തിലുള്ള തെളിവെടുക്കലും പൂർത്തിയാവുന്നതിനുമുമ്പുതന്നെ മൺറോ എട്ടാംമാർത്തോമ്മായുടെ സ്ഥാനസ്വത്തുക്കളും അധികാരാവകാശങ്ങളും കൈയടക്കിക്കളഞ്ഞുവെന്നുള്ളത് എത്രയോ വ്യസനകരമായ ഒരു അവസ്ഥയാണ്. ഇംഗ്ലണ്ടിലുള്ള ഒരു ബിഷോപ്പിനേയോ ഇംഗ്ലീഷുകാരനായ ഒരു മെത്രാപ്പോലീത്തായെയോ സംബന്ധിച്ചാണ് ഇങ്ങനെയൊരു ആക്ഷേപവും അവകാശത്തക്കവുമുണ്ടായതെങ്കിൽ പരിഷ്കൃതരായ ഇംഗ്ലീഷ് ജാതി ഏതെല്ലാം രീതിയിൽ ഏതെല്ലാം ഉപാധികളെ ആസ്പദമാക്കി കേസ് വിചാരണചെയ്യുമായിരുന്നുവോ അവയുടെ സഹസ്രാംശംപോലും നീതിബോധവും ഉത്തരവാദിത്വവും മൺറോ ഈ വിഷയത്തിൽ പ്രദർശിപ്പിച്ചിട്ടില്ലെന്നു നീതിബോധമുള്ള യാതൊരുവനും നിഷേധിച്ചുകൂടുന്നതല്ല. വിചാരണയും തെളിവെടുക്കലും എല്ലാം കർണ്ണലിന്റെ ഇഷ്ടാനിഷ്ടങ്ങൾ മാത്രമായിരുന്നു. അവയൊക്കെയും ഒരു നാടകരൂപത്തിൽ തിരശ്ശീലയിൽ നിഴൽപരത്തുക മാത്രം. എന്നാൽ അതിന്റെയെല്ലാം അടിയിൽ അഞ്ജനമിട്ടുനോക്കിയാൽ കാണാത്തവിധം ആ ഇംഗ്ലീഷ് മനുഷ്യന്റെ വമ്പിച്ച സ്ഥാപിതതാൽപ്പര്യങ്ങൾ തിരയടിച്ചുകൊണ്ടിരുന്നു.

സി.എം.എസ്സിന്റെ വേല ഇൻഡ്യയിൽ ആരംഭിക്കുന്നതിലേക്ക് ഇതിനെടയ്ക്കു പാർലമെന്റിന്റെ അനുമതി ഉണ്ടായിക്കഴിഞ്ഞിരുന്നു. അതിനാൽ മിഷ്യണറിമാരുടെ വരവു കണ്ണിമയ്ക്കാതെ പ്രതീക്ഷിച്ചുകൊണ്ടായിരുന്നു കർണ്ണൽ മൺറോ ഇവിടെ സുറിയാനിക്കാരോട് ഇടപെട്ടിരുന്നതെന്നുള്ള വസ്തുത ഈ ഘട്ടത്തിൽ പ്രത്യേകം ഓർത്തിരിപ്പാനുള്ളതാണ്. പുരാതനമായ ഈ വിശിഷ്ടസഭയെക്കുറിച്ചുള്ള സി.എം.എസ്സിന്റെ നിഗൂഢതാൽപ്പര്യങ്ങൾക്കും, സുറിയാനിസഭയ്ക്കുള്ളിലുള്ള മിഷ്യണറിമാരുടെ പ്രവർത്തനങ്ങൾക്കും അന്ത്യോഖ്യാബന്ധം ഒരു വമ്പിച്ച പ്രതിബന്ധമായി നിലകൊള്ളുന്നുവെന്ന കഥ വിദൂരവീക്ഷണനിപുണന്മാരും രാജ്യതന്ത്രകുശലന്മാരുമായ കർണ്ണൽമക്കാളിയും കർണ്ണൽ മൺറോയും നേരത്തെ തന്നെ മനസ്സിലാക്കിയിരുന്നു. ബ്രിട്ടന്റെ രാഷ്ട്രീയപരിധിക്കു വെളിയിൽ ജീവിക്കുന്ന തുർക്കി പ്രജയായ പാത്രിയർക്കീസ് ഇംഗ്ലീഷുകാരന്റെ കൈക്കുള്ളിൽ ഒതുക്കാവുന്ന ഒരു മെഴുകുകട്ടയല്ലെന്ന് ആ ബുദ്ധിമാന്മാക്കറിയാമായിരുന്നു "ഇനി അന്ത്യോഖ്യായിൽനിന്നും ബാവാന്മാർ വരുന്നുവെങ്കിൽ അവരെ മലയാളത്തു കത്ത്വ്യാപ്പെടുത്തരുതെ"ന്നു ഗണപതിക്കു കുറിക്കുന്ന മട്ടിൽ കർണ്ണൽ മക്കാളി 8-ാംമാർത്തോമ്മായുടെ സെക്രട്ടറിമാരിൽ ഒരാളായ ഇട്ടൂപ്പ് റമ്പാനെ ഉപദേശിക്കുന്നതായും നാം കാണുന്നുണ്ട്. (ഇട്ടൂപ്പുചരിത്രം പുറം 169) ദുർഭാഗ്യവശാൽ 8-ാംമാർത്തോമ്മാ സ്ഥാനം ഏററു കഴിഞ്ഞശേഷം വട്ടിപ്പണത്തിന്റെ ഒന്നാം ഗഡുവിലെ പലിശ 840 രൂപാ കെട്ടിവാങ്ങിയതോടെ അദ്ദേഹത്തിന്റെ ഗ്രഹപ്പിഴയും ആരംഭിച്ചു. അതുവരെ സുറിയാനിസഭയുടെ ക്ഷേമത്തിനുവേണ്ടി 8-ാംമാർത്തോമ്മായോട്ടു ചേർന്നു ഹൃദയപൂർവ്വം പ്രവർത്തിച്ചുകൊണ്ടിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാന്റെയും കായംകുളം പീലിപ്പോസുറമ്പാന്റെയും ഭാവം മാറി. ഇട്ടൂപ്പുറമ്പാന്റെ നിത്യാവശ്യങ്ങൾ നിർവഹിക്കുന്ന വിഷയത്തിൽ പണം ധാരാളം കൈക്കലുള്ള 8-ാംമാർത്തോമ്മാ റമ്പാന്റെ ആത്മാഭിമാനത്തിനുതന്നെയും ഭംഗം നേരിടത്തക്കവണ്ണം തികച്ചും അനാസ്ഥ മാവിക്കുന്നുവെന്നു റമ്പാൻ അതിക്ഷുഭിതനായിച്ചമഞ്ഞു. ഇങ്ങനെ വായ് മാത്രം പൊത്തിപ്പിടിച്ചിരുന്നുവെങ്കിൽ ഇട്ടൂപ്പുറമ്പാൻ അതു സഹിക്കുമായിരുന്നു; എന്നാൽ കഥ അത്രമാത്രമല്ല. ഇട്ടൂപ്പുറമ്പാൻ ആത്താററുപള്ളിയിലെ നടവരവു ബോധിച്ചതുപോലെ എടുത്തു ചെലവു ചെയ്യുന്നുവെന്നും റമ്പാന്മാക്കു പള്ളിഭരണത്തിനും ധനവിനിയോഗത്തിനും അധികാരമില്ലെന്നും മററും മെത്രാപ്പോലീത്താ റമ്പാന്റെ മൂക്കുകൂടി പൊത്തിപ്പിടിച്ചപ്പോൾ, ഇനി പകലോമററം തറവാട്ടിൽ ഒരാൾ മെത്രാനായി വട്ടിപ്പണത്തിന്റെ

പലിശ വാങ്ങുക ഉണ്ടാകയില്ലെന്നു് ഇട്ടൂപ്പുറമ്പാൻ ഒരു വീരവ്രതംതന്നെ കൈക്കൊണ്ടു രംഗത്തിറങ്ങി. മെത്രാപ്പോലീത്തായും റമ്പാന്മാരും രണ്ടുപക്ഷമായിത്തിരിഞ്ഞു. 8-ാംമത്തോമ്മായിൽനിന്നു റമ്പാൻസ്ഥാനം സ്വീകരിക്കുകയും ഒന്നരവർഷക്കാലം അദ്ദേഹത്തിന്റെ സ്ഥാനോചിതമായ കർമ്മങ്ങളിൽ ഭാഗഭാഗിത്വം വഹിക്കയും ചെയ്തിരുന്ന ഇട്ടൂപ്പുറമ്പാൻ, 8-ാംമത്തോമ്മാ പകലോമററം പെൺവഴിക്കാരനാണെന്നും ചത്ത മെത്രാന്റെ കൈവെച്ചു് വാഴ്ച ഏററ ആളാണെന്നും വേഷധാരിയാണെന്നും മററും എല്ലായിടത്തും വാഗ്വിലാസത്തോടെ ഘോഷിപ്പാൻ തുടങ്ങി. പീലിപ്പോസ്റമ്പാനും ഈ പ്രസ്ഥാനത്തിൽ ഇട്ടൂപ്പുറമ്പാന്റെ ഉററ സഹായിയായി വർത്തിച്ചു. രണ്ടുകൂട്ടരും ന്യായനിവൃത്തിക്കായി മൺറോയുടെ മുമ്പിൽ ഹർജി സമർപ്പിച്ചു. വഴക്കു മൂത്തു. വാശി വർദ്ധിച്ചു. താൻ വിചാരിച്ച കടവിൽത്തന്നെ വഞ്ചി അടുത്തുവരുന്നതായി കർണ്ണൽ മൺറോ കണ്ടു. അഥവാ കുറെച്ചെ അടുപ്പിക്കയായി.

മെത്രാപ്പോലീത്തായും റമ്പാന്മാരും തമ്മിലുള്ള ഈ പോരാട്ടം ഏതാണ്ടു കൊടുമ്പിരിക്കൊണ്ടതായ ഒരു സന്ദർഭത്തിൽ മദ്രാസ് ഗവമ്മെണ്ടിനുവേണ്ടി മൺറോ സുറിയാനിസഭയുടെ ചരിത്രം, വൈദികപരമാദ്ധ്യക്ഷത, വിശ്വാസസാഹിത്യം, ആചാരം എന്നിത്യാദികളെ സംബന്ധിച്ച 17 ചോദ്യങ്ങൾ ചോദിക്കയുണ്ടായി. ആററിൽ മുങ്ങിയാൽ തോട്ടിൽ നിവരുന്ന ഭരണതന്ത്രജ്ഞതയിൽ പാടവംപെരുത്ത വെള്ളക്കാരന്റെ ചോദ്യത്തിന്റെ വിദൂരലക്ഷ്യം മനസ്സിലാക്കുവാൻ ത്രാണിയില്ലാത്ത സാധുവായ മെത്രാപ്പോലീത്താ ചരിത്രം, പാരമ്പര്യം, കീഴ്നടപ്പു് എന്നിവയെ മുൻനിറുത്തി മലങ്കരെ സുറിയാനിസഭയുടെ ആത്മീയമേലക്കോയ്മ അന്ത്യോഖ്യാസിംഹാസനത്തിനാണെന്നും, അന്ത്യോഖ്യസഭയുടെ മതസാഹിത്യം അനുസരിച്ചു് ഇവിടെ ആത്മീയകർമ്മങ്ങൾ നടത്തിപ്പോരുന്നുവെന്നും മറുപടി കൊടുത്തു. ഇതു് എട്ടാംമത്തോമ്മയുടെ വെറും കേട്ടുകേൾവിയോ സ്വാഭിപ്രായമോ അല്ലായിരുന്നു. സഭാസംബന്ധമായി ഏതു കാര്യങ്ങളെ സംബന്ധിച്ചും ആലോചിപ്പാൻ കൂടീട്ടുള്ള ഏതു പൊതുയോഗങ്ങളിലും ഏതു സുന്നഹദോസുകളിലും അവിടെ തീർച്ചചെയ്തിട്ടുള്ള മിക്ക പടിയോലകളിലും തെററായിട്ടാവട്ടെ ശരിയായിട്ടാവട്ടെ അന്നും അതിനു മുമ്പും പിമ്പും ഈ വാസ്തവംതന്നെ അവർ ആവർത്തിച്ചു രേഖപ്പെടുത്തിപ്പോന്നു. (പ്രക്ഷെ പൗരസ്ത്യ കാതോലിക്കാ പാത്രിയർക്കീസിനെ അവർ പിൽക്കാലത്തു് അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന പേരിൽ വ്യവഹരിച്ചുപോന്നുവെന്നുള്ള കഥ വിസ്മരിക്കത്തക്കതല്ല.) അക്കഥ എങ്ങനെയും ഇരിക്കട്ടെ.

അന്ത്യോഖ്യാസിംഹാസനത്തേയും പൗരസ്ത്യസഭാസാഹിത്യത്തേയും ദൃഢാവലംബനം ചെയ്തു നിൽക്കുന്ന 8-ാംമത്തോമ്മായുടെ ഈ ഒരു ഉറച്ച നില ഏറെത്താമസിയാതെ സുറിയാനിസഭയിൽ വേലയ്ക്കായി വന്നുചേരുന്ന സി. എം. എസ്സ്. മിഷ്യണറിമാരുടെ കാര്യപരിപാടികൾക്കു തുലോം വിഘാതകരമായ ഒന്നായി പരിണമിക്കുമെന്നു കർണ്ണൽ മൺറോ, വെള്ളക്കാരന്റെ കുഴൽക്കണ്ണാടിയിലൂടെ നോക്കിക്കണ്ടു. അതിനാൽ മിഷ്യണറിമാരുടെ വിദൂരലക്ഷ്യങ്ങൾക്കു് അനുകൂലപശ്ചാത്തലം നിർമ്മിക്കുന്നതിലേക്കു കളിമൺ പരുവത്തിൽ കൈക്കലൊതുങ്ങുന്ന വഴങ്ങുമാറു് അന്ത്യോഖ്യാബന്ധമില്ലാത്ത ഒരു നാട്ടുമെത്രാൻ അവതരിക്കേണ്ടതു് അപരിത്യാജ്യമായ ഒരു ആവശ്യമായി കർണ്ണൽ മൺറോ നിർദ്ധാരണം ചെയ്തു.

8-ാംമത്തോമ്മായുമായുള്ള ചോദ്യോത്തരങ്ങൾ ആവിർഭവിക്കുന്നതിനു 39 വർഷം മുമ്പു കാട്ടുമങ്ങാട്ടു റമ്പാൻ എന്ന ദേഹം അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായ 6-ാംമത്തോമ്മായുടെയും സമുദായത്തിന്റെയും അറിവും സമ്മതവും കൂടാതെ പരദേശമെത്രാനായ മാർ ഗ്രീഗോറിയോസ്സിൽനിന്നു മാർ കൂറീലോസെന്ന പേരിൽ മെത്രാപ്പട്ടം സ്വീകരിക്ക കാരണം തിരുവിതാംകൂർ കൊച്ചി സർക്കാരുകളിൽനിന്നു നാടുകടത്തൽ ശിക്ഷയേററു് അഞ്ഞൂരു് ഓടിയെത്തി ഒരു പള്ളിയും ഇടവകയും സ്ഥാപിച്ചു സ്വൈരജീവിതം ആരംഭിച്ചിരുന്നു. അഞ്ഞൂർ ഒരു മെത്രാസനം സ്ഥിരപ്പെട്ടതോടുകൂടി മേൽപ്പറഞ്ഞ മാർ കൂറീലോസ്, മലങ്കരമെത്രാൻസ്ഥാനത്തിനു ശരിയായ അവകാശി താനാണെന്നും മലങ്കര ഇടവക രണ്ടായി വീതിച്ചു

കൊച്ചീസംസ്ഥാനത്തുള്ള ഏതാനും പള്ളികൾക്കു തന്നെ അവകാശിയാക്കണമെന്നും കാണിച്ചു ശക്തൻതമ്പുരാന്നു് പലപ്പോഴും ഹർജികൾ അയച്ചിരുന്നു. എന്നു മാത്രമല്ല അദ്ദേഹവും പിൻഗാമികളായ മെത്രാന്മാരും 6–ാംമത്തോമ്മായേയും പിൻഗാമികളേയും അവമാനിപ്പാനും ശല്യപ്പെടുത്തുവാനും ഓരോ കരുമനകൾ തുടരുകയും ചെയ്തിരുന്നു. ഇട്ടൂപ്പുറമ്പാന്റെ കുടുംബവും മാർ കൂറീലോസിന്റെ കുടുംബവും തമ്മിൽ അടുത്ത ബന്ധമുണ്ടായിരുന്നതിനാൽ അഞ്ഞൂർമെത്രാന്മാർക്കു മലങ്കരസഭാഭരണത്തിൽ കൈകടത്തുവാൻ ഏതുവിധേനയും പഴുതുണ്ടാക്കണമെന്നു് ഇട്ടൂപ്പുറമ്പാന്നു നിർബന്ധവുമുണ്ടായിരുന്നു.

ഇട്ടൂപ്പുറമ്പാനും 8–ാംമത്തോമ്മായും തമ്മിലുള്ള പോരാട്ടം അതിന്റെ മൂർദ്ധന്യദശയിലെത്തിയതോടുകൂടി, മൺട്രോയുടെ പ്രത്യേക പ്രീതിക്കു പാത്രീഭവിച്ചിരുന്ന റമ്പാൻതന്നെ വിജയശ്രീലാളിതനാവുമെന്നും, അന്ത്യോഖ്യാപക്ഷപാതിയായ 8–ാംമത്തോമ്മാ സ്ഥാനരഹിതനായി പുറന്തള്ളപ്പെടുമെന്നും മുൻകൂട്ടി കണ്ടറിഞ്ഞ ആത്താററുപള്ളിവികാരി കിടങ്ങൻ ഗീവർഗ്ഗീസുകത്തനാർ (ഇട്ടൂപ്പുറമ്പാന്റെ സ്നേഹിതൻ) തൽക്ഷണം അഞ്ഞൂരെത്തി അവിടെ ആസന്നമരണനായിക്കിടന്നിരുന്ന ചിരൻ പീലക്സീനോസിൽനിന്നു മെത്രാൻസ്ഥാനം പ്രാപിച്ചു മലങ്കരമെത്രാൻ സ്ഥാനത്തേക്കു കണ്ണുവെച്ചുകൊണ്ടു തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലേക്കു വലത്തുകാലും നീട്ടിയിരിപ്പായി. ഇതിന്റെ അടിയിൽ ഇട്ടൂപ്പുറമ്പാന്റെയും കർണ്ണൽ മൺട്രോയുടെയും കൈയുണ്ടായിരുന്നുവെന്നു വിചാരിക്കുവാൻ സാഹചര്യം നമ്മെ നിർബന്ധിക്കുന്നു. 8–ാംമത്തോമ്മായെ സംബന്ധിച്ച കേസുകാര്യമാകട്ടെ വിസ്താരം പൂർത്തിയാവാത്ത മട്ടിൽ യാതൊരു തീർച്ചയും മൂർച്ചയുമില്ലാതെ മൺട്രോയുടെ മുമ്പിൽ പിരിയഴിഞ്ഞു കിടക്കുന്നതായ ഈ സന്ദർഭത്തിൽ നിഷ്പക്ഷനിലയിൽ നീതി പാലിപ്പാൻ കടപ്പെട്ട മൺട്രോ തൃശ്ശൂരെത്തി അന്ത്യോഖ്യാബന്ധമില്ലാത്ത കിടങ്ങൻ പീലക്സീനോസുമായി ഒരു കൂടിക്കാഴ്ച്ച നടത്തി. ഇട്ടൂപ്പു റമ്പാനും ഇട്ടിമാത്തുത്തരകനുംകൂടിയായിരുന്നു ഈ കൂടിക്കാഴ്ച്ചയ്ക്കു രംഗം സൃഷ്ടിച്ചതു്. പ്രസ്തുത കൂടിക്കാഴ്ച്ചയെ സംബന്ധിച്ചു് ഇട്ടൂപ്പു വിവരിക്കുമ്പോൾ "മാർ പീലക്സീനോസ് തൽക്കാലം അഞ്ഞൂർത്തന്നെ ഇരുന്നുകൊള്ളുന്നതിനു മൺട്രോ കല്പനയായി" എന്നാണു രേഖപ്പെടുത്തിയിരിക്കുന്നതു്. 8–ാംമത്തോമ്മായെ സംബന്ധിച്ചു സമുദായം രണ്ടു കക്ഷിയായി ഒരു വമ്പിച്ച കേസ്സു് നടത്തുന്നതായ ഈ സന്ദർഭത്തിൽ ഈ ഒരു കൂടിക്കാഴ്ച്ചയും "കല്പന"യും കേവലം നിരുദ്ദേശപരമായ ഒരു യാദൃശ്ചികസംഭവം മാത്രമാണെന്നു സുബുദ്ധിയുള്ള യാതൊരുവനും പറവാൻ കഴിയുന്നതല്ല. ഒരു വഴിക്കു കർണ്ണലിന്റെ ഇഷ്ടാനിഷ്ടം അനുസരിച്ചു് ഒരു നാടകംപോലെ കേസുവിസ്താരം അങ്ങനെ നടക്കുന്നു. മറുവഴിക്കു് ആവശ്യഘട്ടത്തിൽ അന്ത്യോഖ്യാബന്ധമില്ലാത്ത ഒരു മലങ്കരമെത്രാനായി മിഷ്യണറിമാരുമായി ഇടപെടത്തക്കവണ്ണം മൺട്രോ മാർ പീലക്സീനോസിനെ സ്വന്തം അറയിൽ ഭദ്രമായി അടച്ചുപൂട്ടിവയ്ക്കുന്നു. വട്ടിപ്പണത്തിന്റെ പലിശവാങ്ങി മേലിൽ കളിതുടരുവാൻ ഇടയാവാതവണ്ണം പകലോമററം തറവാട്ടിൽനിന്നു മെത്രാൻസ്ഥാനം പിഴുതെറിയണമെന്നുള്ളതാണു് ഇട്ടൂപ്പുറമ്പാന്റെ പരമലക്ഷ്യമെങ്കിൽ ഇട്ടൂപ്പുറമ്പാനെയും മാർ പീലക്സീനോസിനെയും പാട്ടിൽവെച്ചു സാധിക്കേണ്ടതായ മറെറാരു മഹാകാര്യത്തിലായിരുന്നു അവർ അറിയാതെതന്നെയും മൺട്രോ ഉന്നം വച്ചിരുന്നതു്. എന്നിട്ടു വെള്ളക്കാരന്റെ കീർത്തിപെട്ട തന്ത്രത്തിനൊപ്പിച്ചു കേവലം ജനബോദ്ധ്യത്തിനു വേണ്ടി ഒരു കേസുവിചാരണയും. ഈ നിലയിൽ കാര്യങ്ങൾ തിടുക്കത്തിൽ മുന്നോട്ടു നീങ്ങി. വിസ്താരം ശരിക്കു നടത്തുകയോ തെളിവു പൂർത്തിയായി സംഭരിക്കയോ ചെയ്യുന്നതിനു മുമ്പായി മൺട്രോ 8–ാംമത്തോമ്മായുടെ കൈവശത്തുള്ള സ്ഥാനസ്വത്തുക്കളും റിക്കാർട്ടുകളും ജംഗമങ്ങളും മുറിക്കു മുദ്രവയ്പിച്ചു കൈയടക്കി. ഉള്ള കള്ളികളൊന്നും ശരിക്കു ഗ്രഹിപ്പാൻ കഴിയാത്ത പാവം 8–ാംമത്തോമ്മാ വിസ്താരത്തിന്റെ തുടർച്ച പ്രതീക്ഷിച്ചു കൊല്ലത്തു മൺട്രോയുടെ മുമ്പിൽ ഹാജരായി. പക്ഷെ തന്ത്രജ്ഞനായ മൺട്രോ വിസ്താരത്തെപ്പററി ഒരക്ഷരംപോലും ശബ്ദിക്കാതെ അച്ചടിച്ച മല

യാളം ഏവൻഗേലിയോന്റെ ഏതാനും പ്രതികൾ സംഭാവന നൽകി മെത്രാപ്പോലീത്തായെ ലോഹ്യമായി പറഞ്ഞയച്ചു. കർണ്ണൽ മൺറോ മലയാളത്തുനിന്നു പോകുന്നതുവരെയും കേസുകാര്യത്തെപ്പററി ഒരു അക്ഷരംപോലും പിന്നീട് 8-ാംമത്തോമ്മായോട് ഉച്ചരിക്കയുണ്ടായിട്ടില്ലെന്നുള്ളതു് എത്രയോ ആശ്ചര്യജനകമായിരിക്കുന്നു.

സുറിയാനിസമുദായത്തിന്റെ വിവിധോന്മുഖമായ അഭിവൃദ്ധിയെ അത്രമാത്രം കാംക്ഷിക്കുന്ന ഒരു സമുദായസ്നേഹി എന്ന നിലയിൽ മൺറോയുടെ ആനുകൂല്യം മുമ്പുതന്നെ കൈവശപ്പെടുത്തിയിരിക്കുന്ന ഇട്ടൂപ്പുറമ്പാൻ. 8-ാംമത്തോമ്മായ്ക്കു കഴിയാതിരുന്ന സിമ്മനാരിസ്ഥാപനം സ്വന്തം ചുമതലയിൽ ഏററു നടത്തുവാനുള്ള ദൃഢസന്നാഹത പ്രദർശിപ്പിച്ചതോടുകൂടി മുടങ്ങിക്കിടന്നിരുന്ന നാലുവർഷത്തെ പലിശപ്പണം മൺറോ അദ്ദേഹത്തെ ഏല്പിക്കയും റമ്പാൻ സിമ്മനാരി പണി പൂർത്തിയാക്കുകയും ചെയ്തു. സുറിയാനിസമുദായത്തിൽ ഒരു പൊതുസ്ഥാപനം ഉടലെടുത്തുകഴിഞ്ഞപ്പോൾ കർണ്ണൽ മൺറോ തന്റെ സ്ഥാപിതതാല്പര്യങ്ങൾ ഓരോന്നായി പ്രയോഗത്തിൽ വരുത്തുവാൻ തുടങ്ങി. ആദ്യമായി അദ്ദേഹം സുറിയാനിസഭയുമായി യാതൊരു ബന്ധവുമില്ലാത്ത നിലയിൽ അഞ്ചൂർ താമസിക്കുന്ന കിടങ്ങൻ മാർ പീലക്സീനോസിനെ, മലങ്കരസഭയുടെ അപേക്ഷയോ സമ്മതമോ അറിവോ യാതൊന്നും കൂടാതെ ഈ പൊതുസ്ഥാപനത്തിന്റെയും സുറിയാനിസഭയുടെയും മേധാവിയായി അവിടെ പ്രതിഷ്ഠിപ്പാൻ ഭാവിച്ചു. കർണ്ണൽ മൺറോയുടെ ഈ തോന്ന്യാസത്തെ 8-ാംമത്തോമ്മാ ശക്തിയായി പ്രതിഷേധിക്കുകയാൽ തൽക്കാലം ഇട്ടൂപ്പുറമ്പാനെത്തന്നെ സിമ്മനാരിയുടെ ചുമതല ഏല്പിക്കുകയും മാർ പീലക്സീനോസിനെ സിമ്മനാരിയിൽ പ്രവേശിപ്പിക്കുന്നതിനു മൺറോ അവസരം പ്രതീക്ഷിക്കയും ചെയ്തു. ഈ ഘട്ടത്തിലാണു മെത്രാനല്ലാത്ത ഒരാളെ വട്ടിപ്പണത്തിന്റെ പലിശ ഏല്പിച്ചതിനെപ്പററി മദ്രാസ് ഗവർമ്മെണ്ടു ചില ആക്ഷേപങ്ങൾ പുറപ്പെടുവിച്ചതു്. ഈ ആക്ഷേപത്തിനു പരിഹാരം ഉണ്ടാക്കേണ്ടതു് ആവശ്യമാകയാൽ ബുദ്ധിമാനായ മൺറോ ഇലയ്ക്കും മുള്ളിനും കേടില്ലാത്ത നിലയിൽ കാര്യം കലാശിക്കത്തക്കവണ്ണം കിടങ്ങൻ പീലക്സീനോസിനെക്കൊണ്ടു ഇട്ടൂപ്പുറമ്പാനെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു, സിമ്മനാരിയിൽ പ്രതിഷ്ഠിച്ചു. ഇങ്ങനെ സി.എം.എസ്സ്. മിഷ്യണറിമാർ സുറിയാനിസഭയിൽ വേലയ്ക്കായി കാൽകുത്തുംമുമ്പുതന്നെ അവർക്കു് അനുകൂല പശ്ചാത്തലം ലഭിക്കത്തക്കവണ്ണം അന്ത്യോഖ്യാസിംഹാസനവുമായി സ്ഥാനികബന്ധവും ഉത്തരവാദിത്വവുമില്ലാത്ത ഒരു മെത്രാപ്പോലീത്തായെ സുറിയാനിസഭയുടെ മൂർദ്ധാവിൽ പ്രതിഷ്ഠിപ്പാൻ ബുദ്ധിമാനായ മൺറോയിക്കു നിഷ്പ്രയാസം കഴിഞ്ഞു. പക്ഷെ അന്ത്യോഖ്യാസിംഹാസനത്തെപ്പററിയും പൗരസ്ത്യമതസാഹിത്യത്തെക്കുറിച്ചും ജനഹൃദയങ്ങളിൽ രൂഢമൂലമായിരുന്ന ഭക്ത്യാദരങ്ങളെ സംബന്ധിച്ചു് ആ യൂറോപ്യൻ ഭരണാധികാരി യാതൊന്നുംതന്നെ ചിന്തിക്കയുണ്ടായില്ല. നിരാധാരനായിത്തീർന്ന 8-ാംമത്തോമ്മായാവട്ടെ സുറിയാനിസഭാഭരണവിഷയത്തിൽ പകലോമററം തറവാട്ടിനു് അതിപുരാതനകാലംമുതൽക്കുള്ള അധികാരാവകാശങ്ങൾ വീണ്ടുകിട്ടുവാനായി കർണ്ണൽ മൺറോയുടെ മുമ്പിൽ പല പല അപേക്ഷകൾ വീണ്ടും വീണ്ടും സമർപ്പിച്ചു. എന്നാൽ ഒരക്ഷരമെങ്കിലും അവയ്ക്കു മറുപടി നല്കാതെ ആ വെള്ളക്കാരൻ അവയെല്ലാം ചവററുകുട്ടയിൽ എറിഞ്ഞുകളയുകയാണു ചെയ്തതു്. തന്നിമിത്തം തന്റെ കുടുംബത്തിന്റെ പാരമ്പര്യാവകാശം യഥാസ്ഥിതിയിൽ നിലനിറുത്തുന്നതിനായി 8-ാംമത്തോമ്മാ സ്വന്തം പിതൃവ്യനായ അയിപ്പുകശ്ശീശായെ 9-ാംമത്തോമ്മായായി വാഴിച്ചു. ഇട്ടൂപ്പു മാർ ദീവന്നാസ്യോസ് ഇവിടെയും സ്വസ്ഥമായിരുന്നില്ല. അയിപ്പുകശ്ശീശയുടെ സ്ഥാനാഭിഷേകം സാധുവല്ലെന്നും, അദ്ദേഹവും പകലോമററം പെൺവഴിക്കാരനാണെന്നും അതിനാൽ അയ്പുമെത്രാനെ സ്ഥാനഭ്രഷ്ടനാക്കണമെന്നും മൺറോയുടെ അടുക്കൽ വീണ്ടും ആക്ഷേപം ബോധിപ്പിച്ചു. ഈ വിഷയത്തിൽ 9-ാംമത്തോമ്മായിക്കു് എന്തെങ്കിലും എതിർന്യായങ്ങളോ ആക്ഷേപങ്ങളോ പറവാനുണ്ടോ എന്നുപോലും അന്വേഷി

ക്കാതെ—നാടകീയമായ നിലയിലെങ്കിലും ഒരു വിചാരണ നടത്താതെ—മൺറോ തൽക്ഷണം സക്കാർ ഉദ്യോഗസ്ഥന്മാരെയും കുഞ്ചൂട്ടക്കാരെയും കടമററത്തു് അയച്ചു വടി, മുടി, സ്ലീബാ തുടങ്ങിയുള്ള പണ്ടങ്ങളും 9-ാംമത്തോമ്മായുടെ മററു് ഈട്ടു് വയ്പ്പു് സ്വത്തുക്കളും ബലാൽക്കാരമായി കൈവശപ്പെടുത്തി ഇട്ടൂപ്പു ദിവന്നാസ്യോസിനു് ഏൽപ്പിച്ചുകൊടുത്തുവെന്നു പറഞ്ഞാൽ തീൎന്നല്ലോ.

എട്ടും ഒൻപതും മത്തോമ്മാമാരെ സംബന്ധിച്ചതായ മേൽച്ചേർത്ത ചരിത്രത്തിൽനിന്നു കർണ്ണൽ മൺറോയുടെ നീതിബോധത്തിന്റെയും നീതിനിഷ്പക്ഷതയുടെയും യഥാൎത്ഥസ്വഭാവം എന്തായിരുന്നുവെന്നു നമുക്കു നിഷ്പ്രയാസം മനസ്സിലാക്കാവുന്നതാണു്. നൂറോ, നൂററമ്പതോ വർഷക്കാലം റോമ്മൻകത്തോലിക്കരുടെ തനി കൈവശത്തിലും കത്തോലിക്കരുടെയും സുറിയാനിക്കാരുടെയും കൂട്ടു കൈവശത്തിലും ഇരുന്ന കോട്ടയം വലിയപള്ളി, പിറവം പള്ളി, ആലപ്പുഴപള്ളി, ചങ്ങനാശ്ശേരിപള്ളി എന്നീ ദേവാലയസ്ഥാപനങ്ങളിൽനിന്നു റോമ്മൻകത്തോലിക്കരെ ബഹിഷ്കരിക്കണമെന്നുള്ള തന്റെ മിഷ്യണറിച്ചങ്ങാതിമാരുടെ അപേക്ഷ അനുസരിച്ചു യാതൊരു വിചാരണയും കൂടാതെ ഒരു തിരുവെഴുത്തുവിളംബരം പുറപ്പെടുവിക്കുക മാത്രമല്ല പള്ളികൾ ബലാൽക്കാരമായി കൈവശപ്പെടുത്തുന്നതിനു മിഷ്യണറി ഫെൻ സായ്പിന്റെ കൂടെ തിരുവിതാംകൂർ പട്ടാളത്തെത്തന്നെയും നിയോഗിച്ച ആളായിരുന്നു മൺറോ. അദ്ദേഹത്തിന്റെ മിഷ്യണറിപ്രേമത്തിനും സഭാപക്ഷപാതിത്വത്തിനും ഇതിലധികം ലക്ഷ്യം ആവശ്യമില്ല.

എട്ടാം മത്തോമ്മാ പെൺവഴിക്കാരനായിരുന്നുവെന്നുള്ള വാദം പച്ചപ്പൊളിയാണെന്നു് പകലോമററം തറവാടിന്റെ വംശാവലിപ്പട്ടിക പ്രത്യക്ഷമായ തെളിവത്രെ. ആറാംമത്തോമ്മായുടെ സഭാചരിത്രഗ്രന്ഥവരിയിൽ ഇതിനെ സംബന്ധിച്ചു താഴെ വരുന്നപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:-"ആററുപുറത്തു മാപ്പിള മാറാബാനിൽനിന്നു ദേവത പഠിത്വം (മന്ത്രതന്ത്രപ്രയോഗം) പഠിച്ചു. ആ തറവാട്ടിൽത്തന്നെ മൂന്നു പട്ടക്കാരുണ്ടായി. ഇതിന്മണ്ണം പഠിത്വത്തോടുകൂടി അവർ കഴിഞ്ഞതിന്റെശേഷം ആററുപുറത്തു് അന്യംനിന്നുപോകകൊണ്ടു്, മനയത്തു തറവാട്ടിൽനിന്നും, മടക്കത്താനത്തു തറവാട്ടിൽനിന്നും, കോട്ടൂർത്തറവാട്ടിൽനിന്നും മൂന്നു മുറയ്ക്കു പട്ടക്കാരെ (കടമററത്തച്ചന്റെ സ്ഥാനത്തു്) ദത്തുവെച്ചിട്ടുമുണ്ടു്. അതിനു പെരുമ്പടപ്പിൽനിന്നു പിടിപാടും നിനവും കൊടുത്തു കടമററത്തച്ചനെന്നു കല്പിക്കയും വേണം (അവരോധരീതി)...............അഞ്ചാമത്തെ മത്തോമ്മാമെത്രാൻ പാലമററത്തുനിന്നു തൊമ്മൻ കത്തനാരെ വരുത്തി (കടമററത്തു്) വിചാരത്തിനാക്കി. അദ്ദേഹം കൊല്ലം 956-ാമാണ്ടു് മരിച്ചു. അന്നുമുതൽ (കടമററം) പള്ളി ഇടപെട്ട കാൎയ്യങ്ങൾ യോഗത്തെക്കൊണ്ടു വിചാരിപ്പിച്ചു നടത്തിവരുന്നു. മേലെഴുതിയ തൊമ്മൻ കത്തനാരുടെ കൂടപ്പിറപ്പുകൾ ഏഴുപേരു്. എന്നാൽ (ആരൊക്കെയെന്നാൽ) തൊമ്മൻകത്തനാരും, ചാണ്ടിയും, കുരിയത്തും, യൗസേപ്പും, മാത്തുണ്ണിയും, കുയ്യാളയും, അയ്പും. ഇവരിൽ കുയ്യാളയേയും അയ്പിനേയും തൊമ്മൻകത്തനാർ വരുത്തി കടമററത്തു കുററാപ്പിള്ളിൽ ഒരു ഭവനം പണിയിച്ചു പാർപ്പിക്കുകയും ചെയ്തു............മേൽപ്പടി തൊമ്മൻകത്തനാരുടെ അനുജൻ കുയ്യാളയുടെ മകൻ തൊമ്മൻകത്തനാരു് (8-ാംമത്തോമ്മായായി) കണ്ടനാട്ടുവെച്ചു സ്ഥാനമേററു 991-ാമാണ്ടു കാലംചെയ്തു പുത്തൻകാവിലടങ്ങി." അനുകൂലിച്ചുനിൽപ്പാൻ ഒരു ഭരണാധികാരി സ്വാധീനത്തിലുണ്ടെങ്കിൽ കുറവിലങ്ങാട്ടുനിന്നു കടമററത്തു് ചെന്നു പാൎത്ത കുയ്യാളയെ അന്യകുടുംബക്കാരനാക്കിത്തീൎക്കുവാൻ ആൎക്കാണു പ്രയാസം കുയ്യാള പെൺവഴിക്കാരനായിത്തീരത്തക്കവണ്ണം കുറവിലങ്ങാട്ടു പകലോമററം കുടുംബത്തിൽനിന്നു് ഒരു സ്ത്രീയെ കടമററത്തു വിവാഹംചെയ്തയച്ചതായി കേട്ടുകേൾവിപോലുമില്ല. എന്നല്ല അങ്ങനെയൊരു വിവാഹം നടന്നതായി എട്ടാംമത്തോമ്മായുടെ ശത്രുക്കൾപോലും പറയുന്നില്ല. ഇനി കുയ്യാള കടമററത്തു വല്ല ഗൃഹത്തിലും ദത്തുകയറിയതാണെങ്കിൽ ആ ദേഹത്തിന്റെ പുത്രന്മാർ പകലോമററം കുടുംബാംഗങ്ങളല്ലാതായിത്തീരുന്നതെങ്ങനെയാണെന്നും മനസ്സിലാവുന്നില്ല. മക്കത്തായികളായ

മാപ്പിളമാരുടെ കുടുംബപരമ്പര കണക്കാക്കുന്നതു പിതൃവഴിബന്ധം പ്രമാണിച്ചാണു്. "സുറിയാനിക്കാരുടെ അവകാശക്രമം"തന്നെ ഇതിനു തെളിവാണു് (അച്ചടിച്ചിട്ടുള്ള കൃതിയല്ല.) വിവാഹബന്ധം പ്രമാണിച്ചു ഭാര്യയുടെ ജന്മഗൃഹത്തിൽപോയി താമസിച്ചാലും വിവാഹം ചെയ്ത ഭാര്യയെ സ്വഗൃഹത്തിൽ കൊണ്ടുവന്നു പാർപ്പിച്ചാലും സന്തത്യുല്പാദനത്തിനു് അധികാരം പിതൃവഴിക്കുതന്നെയാണു്.

ഇതുപോലെയുള്ള മറെറാരു പച്ചപ്പൊളിയാണു് അദ്ദേഹം ചത്ത മെത്രാന്റെ കൈവെച്ചു വാഴിക്കപ്പെട്ടുവെന്ന കഥയും. ചീരൻ പീലക്സീനോസ് അത്യാസന്നാസ്ഥിതിയിൽ കിടക്കവെ കിടങ്ങൻ കത്തനാർ അദ്ദേഹത്തിൽനിന്നു സ്ഥാനം ഏററതിൽ യാതൊരു പോരായ്മയും ഉണ്ടായിരുന്നില്ല. * എന്നാൽ രോഗശയ്യയിൽ കിടന്നിരുന്ന ഏഴാംമത്തോമ്മായിൽനിന്നു് എട്ടാംമത്തോമ്മാ സ്ഥാനംപ്രാപിച്ചതിനെ എതിർപ്പാൻ സുറിയാനിസഭയിൽ സ്വാത്ഥം തലയുയർത്തി. 8-ാംമത്തോമ്മാ സ്ഥാനമേററു രണ്ടുമാസം കഴിഞ്ഞു 55 പള്ളിക്കാർ ചേന്നു കണ്ടനാട്ടുവെച്ചു നടത്തപ്പെട്ട പൊതുയോഗത്തിൽ അദ്ദേഹത്തിന്റെ സ്ഥാനത്തെ ആക്ഷേപിപ്പാൻ യാതൊരുവനും ഉണ്ടായിരുന്നില്ല. അവരെല്ലാവരും തന്നെ മോതിരമിട്ടു് അദ്ദേഹത്തെ മെത്രാനായി സ്വീകരിക്കയുംചെയ്യുന്നു. പോരെങ്കിൽ കഥകളെല്ലാംതന്നെ ശരിക്കറിവുള്ള ഇട്ടൂപ്പുറമ്പാൻതന്നെ അദ്ദേഹത്തിൽനിന്നു റമ്പാൻസ്ഥാനം സ്വീകരിക്കയും ചെയ്യുന്നു. മാത്രമല്ല ഇട്ടൂപ്പുറമ്പാനും പീലിപ്പോസുറമ്പാനും ഒന്നരവർഷക്കാലം അദ്ദേഹത്തെ ഒരു ശരിയായ മെത്രാപ്പോലീത്തായായി പരിഗണിച്ചു കൂടെ താമസിച്ചു സെക്രട്ടറിമാരായി സേവനം അനുഷ്ഠിക്കുകയും ചെയ്യുന്നു. ശീമക്കാരന്റെ വെളുത്ത കൈവെച്ചെങ്കിൽ മാത്രമെ സ്ഥാനപൂർത്തി വരികയുള്ളുവെന്നു് അന്നുള്ളവർ വിചാരിച്ചിരുന്നിരിക്കാമെന്നല്ലാതെ അതിലധികമൊന്നും അവർ കരുതിയിരുന്നില്ല. എന്നാൽ ഇൻഡ്യയിലേക്കു സി.എം.എസ്സ്.മിഷ്യണറിമാരെ അയപ്പാൻ ബ്രിട്ടീഷുപാർലമെന്റു് അനുമതി നൽകിയ വിവരം മൺറോധോരയ്ക്കു് അറിവു കിട്ടുകയും, വട്ടിപ്പണത്തിന്റെ പലിശ 840 രൂപാ 8-ാംമത്തോമ്മയുടെ കൈപ്പെട്ടിയിൽ അട്ടിയടുക്കിവച്ചിരിക്കുന്നതു റമ്പാന്മാരുടെ ദൃഷ്ടിയിൽപെടുകയും ചെയ്തതോടെ അദ്ദേഹം ചത്ത മെത്രാന്റെ കൈവെച്ചു വാഴിക്കപ്പെട്ട ആളും പെൺവഴിക്കാരനുമായിത്തീർന്നു. വിശാഖംതിരുനാൾ കേരളവർമ്മയുടെ രാജ്യഭരണാവകാശം നഷ്ടപ്പെടുത്തുവാൻ പ്രയോഗിച്ച കരുക്കൾ വാർത്തെടുത്തവിധം 8-ാം മത്തോമ്മായെ തുരത്തുന്നതിനുള്ള കരുക്കളും വെള്ളക്കാരന്റെ മസ്തിഷ്കവ്യവസായശാലയിൽകൂടി കയറി ഇറങ്ങിയിരിപ്പാനല്ലാതെ മററു മാർഗ്ഗമില്ല. മൺറോയുടെ അനന്തരനടപടികൾ അതിനെ സാധൂകരിക്കുകയും ചെയ്യുന്നു. അക്കാലത്തെ ഭരണാധികാരിയായ ഒരു ഇംഗ്ലീഷുകാരൻ വിചാരിച്ചാലുണ്ടോ ഇതിനു പ്രയാസം. 8-ാംമത്തോമ്മായുടെ തലയിൽ വയ്ക്കപ്പെട്ടതു് ബോധരഹിതനായിക്കിടന്ന 7-ാം മത്തോമ്മായുടെ കൈ ആണെന്നും അതല്ല മൃതഹസ്തമാണെന്നും രണ്ടുതരത്തിൽ പറയുന്നതിന്റെ നിജസ്ഥിതി നിർണ്ണയിപ്പാൻ കർണ്ണൽ മൺറോ യാതൊന്നുംതന്നെ ചെയ്കയുണ്ടായില്ല. ബോധരാഹിത്യത്തിനുശേഷം മരണഘട്ടംവരെയ്ക്കു് അദ്ദേഹം തുടർച്ചയായിത്തന്നെ നിർബോധവാനായിക്കിടക്കുകയായിരുന്നുവെന്നും തെളിവുണ്ടായിട്ടില്ല. സത്യവും ധർമ്മവും സർവ്വോപരി ദീക്ഷിക്കുന്ന നിഷ്പക്ഷപാതിയായ ഒരു ഭരണകർത്താവായിരുന്ന മൺറോ എന്നിരിക്കിൽ 8-ാംമത്തോമ്മായിക്കു് ഈവിധത്തിലുള്ള ഒരു അവമാനവും ദുരന്തവും ഒരുനാളും സംഭവിക്കുന്നതല്ലായിരുന്നു.

4-ാംചോദ്യത്തിനു മറുപടി—സുറിയാനിസഭയും സി.എം.എസ്സ് സഭയും തമ്മിൽ ഒരു യോജിപ്പുണ്ടാവുന്നതിനെ സംബന്ധിച്ചു ഡാക്ടർ ബുക്കാനാനും ആറാംമത്തോമ്മായും തമ്മിലും, മിഷ്യണറിവേലയെ സംബന്ധിച്ചു മാർ ഇട്ടൂപ്പ് ദീവന്നാസ്യോസും കർണ്ണൽ മൺറോയും തമ്മിലും സംഭാഷണം നടത്തീട്ടുള്ളതായ സന്ദർഭങ്ങളിലെല്ലാം സുറിയാനിസഭയുടെ സുദീർഘജീവിതദശയിൽ അടിയുറച്ചതായ അതിന്റെ സുപ്രധാനവിശ്വാസാചാരസാഹിത്യ

* ഇട്ടൂപ്പുചരിത്രം പുറം 175.

ങ്ങളെ യാതൊരുവിധത്തിലും സ്പർശിക്കാത്ത നിലയിൽ മിഷ്യണറിപ്രവർത്തനങ്ങളെ അവർ അതിവിശ്വസ്തതയോടുകൂടി നിയന്ത്രിച്ചുകൊള്ളുമെന്നായിരുന്നു സുറിയാനിസഭ പ്രഗാഢമായി വിശ്വസിച്ചിരുന്നതു്. വിദ്യാഭ്യാസപരവും സംസ്ക്കാരികവുമായ അഭിവൃദ്ധിയെയാണു സുറിയാനിസഭയെ സംബന്ധിച്ചെടത്തോളവും മിഷ്യണറിമാരുടെ പരമപ്രധാനമായ ലക്ഷ്യമെന്നും സുറിയാനിസഭ കരുതിയിരുന്നു. എന്നാൽ മിഷ്യണറിമാർ പഴയസിമ്മനാരിയിൽ പ്രവേശിച്ചു കുറെക്കഴിഞ്ഞതോടെ ഈ വിശ്വാസത്തിനു വലുതായ ശൈഥില്യം സംഭവിച്ചു. ഇതിലേക്കു പ്രധാനമായി നാലു സംഭവങ്ങൾ ചൂണ്ടിക്കാണിക്കാം.

A. സുറിയാനിസഭയുടെ സ്വന്തം മതവിശ്വാസാചാരസാഹിത്യം പഠിപ്പിക്കുവാൻ സ്ഥാപിക്കപ്പെട്ടതും സഭാമേലദ്ധ്യക്ഷൻെറ ആസ്ഥാനവുമായ പഴയസിമ്മനാരിയിൽ സഭയുടെ ആകമാനവിശ്വാസത്തിന്നെതിരായി വിശുദ്ധ കന്യകമറിയം നിത്യകന്യകയല്ലായിരുന്നുവെന്നു ഒരു മിഷ്യണറി ക്ലാസ്സിൽ നിർഭയമായും നിരങ്കുശമായും പഠിപ്പിക്കുകയും വിദ്യാർത്ഥികളെ അതേവിധം വിശ്വസിപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്തുപോന്നതിൽ പ്രദർശിപ്പിച്ച ചങ്കൂററം.

B. വിശ്വാസവൈപരീത്യം പഠിപ്പിക്കുന്ന മിഷ്യണറിയെ അതിൽനിന്നു യഥാകാലം പിന്തിരിപ്പിക്കുന്നതിനാവട്ടെ മിഷ്യണറിധ്വരമാരുടെ അറിവോടുകൂടിത്തന്നെ അവയെ യഥാസന്ദർഭം തിരുത്തിപ്പഠിപ്പിക്കുന്നതിനാവട്ടെ ധൈര്യവും ചുണയും ഇല്ലാത്ത മട്ടിൽ മിഷ്യണറിമാരുടെ പാഠങ്ങൾ മറഞ്ഞുനിന്നുമാത്രം കേൾക്കയും മിഷ്യണറിക്ലാസ്സിൽനിന്നു പോയശേഷംമാത്രം അവ മുഴുവൻ തെററാണെന്നു തിരുത്തി പഠിപ്പിക്കുകയും ചെയ്യേണ്ടിവന്നതിൽ, മിഷ്യണറിമാരേയും അവരുടെ പിൻബലത്തേയും പററി മൽപ്പാന്മാർക്കും മെത്രാപ്പോലീത്തായിക്കുമുണ്ടായിരുന്ന ഭീതിയും കിടുകിടുപ്പും ആശങ്കയും എത്ര വമ്പിച്ചതായിരുന്നുവെന്നു സ്പഷ്ടം. കർത്തവ്യധർമ്മബോധത്തെ മുൻനിറുത്തി ആവിധം തിരുത്തി പഠിപ്പിച്ച മൽപ്പാനെ കലികയറിയ മിഷ്യണറിധ്വര അന്നുതന്നെ സിമ്മനാരിയിൽനിന്നു ബഹിഷ്ക്കരിച്ചു വടക്കോട്ടേക്കു വള്ളംകയററി അയച്ചതിനെ പ്രതിഷേധിപ്പാൻ സുറിയാനിസമുദായത്തിൽ ഒററ വ്യക്തിക്കുപോലും വായിൽ നാക്കുണ്ടായിരുന്നില്ല.

C. സുറിയാനിസഭ അതിപുരാതനകാലംമുതൽ ആചരിച്ചുപോരുന്ന വിശ്വാസോപദേശങ്ങൾക്കു് എതിരായി മിഷ്യണറിമാർ സുറിയാനിസഭയിലെ പട്ടക്കാരുടെ ഇടയിൽ മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന തെററാണെന്ന് ആളാംപ്രതി നടത്തിവന്ന എതിർ പ്രചരണവേല.

D. ശെമ്മാശ്ശന്മാരെ തല്ലുകമൂലം മിഷ്യണറിമാരോടു മത്സരിച്ചു ഭൂരിപക്ഷം ശെമ്മാശ്ശന്മാരും നാലുമാസക്കാലം പഠിത്തം മുടക്കി സിമ്മനാരി വിട്ടു പോയ അസുഖകരമായ സംഭവം.

മേൽ പ്രസ്താവിച്ച പരിത:സ്ഥിതിയിൽ മിഷ്യണറിമാരെ സംബന്ധിച്ചു സുറിയാനിസമുദായത്തിൻെറ മനോഗതി എന്തായിരിക്കുമെന്നും സമുദായത്തിൻെറ സുഗമമായ ശ്വാസോച്ഛ്വാസത്തിനു് ഈ സംഭവങ്ങൾ ഏതെങ്കിലും വിധത്തിൽ പ്രതിബന്ധം വരുത്തിക്കൂട്ടുന്നവയാണോ എന്നും ശ്രീ ദാനിയേൽതന്നെ വിധിപ്രസ്താവിച്ചാൽ മതിയാവും.

5-6-7 എന്നീ ചോദ്യങ്ങൾക്കു മറുപടി:-

ഈ മൂന്നു ചോദ്യങ്ങൾക്കുംകൂടി ഒരൊററ മറുപടികൊണ്ടു മി. ദാനിയേൽ സംതൃപ്തനാവുമെന്നു ഞാൻ വിചാരിക്കുന്നു. തിരുവിതാംകൂർ കൊച്ചി സക്കാരുകൾ മുതൽപിടിക്കാർ ഒഴിച്ചുള്ള സർവ്വ ക്രിസ്ത്യൻ ഉദ്യോഗസ്ഥന്മാരെയും (മുഴുവൻ പുത്തൻകൂററുകാരുമായിരുന്നു) ഒരൊററദിവസം ഒന്നായി പിരിച്ചുവിട്ടുവെന്നുള്ള മർമ്മഭേദകമായ വൃത്താന്തം, മലയാളഭാഷയിൽ വായ്മൊഴിയിൽ പരക്കെ പ്രചാരത്തിലിരിക്കുന്ന ഒന്നാണെങ്കിലും കൊച്ചിയുടെ കഥയൊഴിച്ചു് ആ കാര്യം അൽപ്പം രൂപഭേദപ്പെടുത്തിയെങ്കിലും വരമൊഴിയിൽ ആദ്യമായി രേഖപ്പെടുത്തിയ ചരിത്രവിദഗ്ദ്ധൻ കോഴഞ്ചേരി കരുന്തോട്ടിക്കൽ കുടുംബത്തിലെ ഒരു അംഗമായ ഒരു മാന്യൻതന്നെയാണു്. ചാത്തന്നൂർ ജഡ്ജിമാരുടെ പ്രപൗത്രനാണു് അദ്ദേഹം. ശ്രീ കെ. എൻ. ദാനിയേലിനു് അദ്ദേഹത്തെ സുപരിചിതമാണു്. കെ.എൻ ഡി.എന്നാണു്

അദ്ദേഹത്തിന്റെ ചുരുക്കപ്പേർ. ശരിയായ പേർ കെ.എൻ.ദാനിയേലെന്നും. ഈ ശ്രീ കെ.എൻ.ദാനിയേൽ 1924-എഴുതി പ്രസിദ്ധപ്പെടുത്തിട്ടുള്ള "മലങ്കരസഭയും ഉപദേശങ്ങളും" എന്ന സഭാചരിത്രത്തിൽ ഈ വിഷയത്തെപ്പററി താഴെ വരുന്നപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—

"റസിഡണ്ടു് മൺറോ ഉദ്യോഗം വിട്ടിട്ട് അധികം കഴിയുന്നതിനു മുമ്പെ തിരുവിതാംകൂർ സർക്കാർ ഉദ്യോഗത്തിലിരുന്ന ജഡ്ജിമാർ ആദിയായ സകല ഉദ്യോഗസ്ഥന്മാരെയും മുതൽപിടിക്കാരെ ഒഴിച്ച് ഒരൊററ ദിവസമായിട്ടു പിരിച്ചുവിട്ടു. മുതൽപിടിക്കാരെ പിരിച്ചുവിടാതിരുന്നതിന്റെ കാരണം പണച്ചുമതല വഹിപ്പാൻ വിശ്വസ്തന്മാരായിട്ട് ഇതര ജാതിക്കാരെ കിട്ടാൻ പ്രയാസമായതുകൊണ്ടാണെന്ന് അന്ന് ഈ രാജ്യം സന്ദർശിച്ച മാക്കവത്ത് എന്ന പേരായ ഒരു ബ്രിട്ടീഷ് സൈന്യനായകൻ ഈ സംഭവം വിവരിക്കുന്നിടത്ത് അത്യന്തം മനഃക്ഷോഭത്തോടുകൂടി എഴുതിയിരിക്കുന്നു." (പുറം 34, 35)

നസ്രാണിജഡ്ജിമാരുടെ സ്ഥാനഭ്രംശം മൺറോയുടെ വിരഹംമൂലം സംഭവിച്ചതാണെന്ന് എഴുതിപ്പിടിപ്പിച്ച കാലത്ത് ആ സംഭവത്തിന്റെ തെളിവിലേക്ക് എന്റെ മാന്യസ്നേഹിതന്റെ കീശയിൽ മുതൽപിടിക്കാരന്മാരും, മാക്കവത്തും, ചരിത്രരേഖയുമൊക്കെ സുലഭമായിട്ടുണ്ടായിരുന്നു. എന്നാൽ ഇന്നാവട്ടെ ശ്രീ കെ.എൻ.ദാനിയേൽ അതൊന്നും കണ്ടഭാവം പോലും നടിക്കുന്നില്ല. എന്നല്ല പരിതാപകരമായ ഈ സംഭവത്തിന്റെ യഥാർത്ഥകാരണം: സുറിയാനിസഭയെയും അതിന്റെ പരിപാവനമായ വിശ്വാസാചാരസാഹിത്യത്തെയും സഭാദ്ധ്യക്ഷനായ മെത്രാപ്പോലീത്തായെത്തന്നെയും സമുദായനേതാക്കന്മാർ എന്ന നിലയിൽ ജഡ്ജിമാർ സമുദായത്തിനുള്ളിലുള്ള തങ്ങളുടെ സ്വാധീനശക്തി പ്രയോഗിച്ചു മിഷ്യണറിമാരുടെയും റസിഡണ്ടിന്റെയും ഇഷ്ടാനുസരണം അവരുടെ പാദങ്ങളിൽ ആഹൂതിചെയ്യായ്കമൂലം റസിഡണ്ടിന്റെയും മിഷ്യണറിമാരുടെയും അബ്രഹാംമല്പാന്റെയും രോഷാഗ്നിജ്വാലയിൽനിന്നുൽഗളിച്ച വൈരനിര്യാതനം ഒന്നുമാത്രമാണെന്നു ഞാൻ പ്രസ്താവിച്ചതിന് എന്റെ മാന്യസ്നേഹിതൻ വാദിതന്നെ പ്രതിയായിത്തീർന്നിരിക്കുന്ന മട്ടിൽ ഇപ്പോൾ ഇങ്ങോട്ട് തെളിവ് ആവശ്യപ്പെട്ടിരിക്കുക മാത്രമല്ല പാത്തന്നൂർ പള്ളിയുടെ ശവക്കോട്ടയിൽ (എന്നു വിചാരിക്കുന്നു) വിശ്രമിക്കുന്ന തന്റെ പൂർവ്വന്മാരായ ജഡ്ജിമാരെ—എന്തുതന്നെ സംഭവിച്ചിരുന്നാലും വെള്ളക്കാരന്റെ വിസ്കിത്തം കേട്ടു സ്വന്തം മതവിശ്വാസം വിററുതിന്നുന്നതല്ലെന്ന് ആണത്തത്തോടും ധീരതയോടുംകൂടി എതിർത്തുനിന്ന ആ വീരസിംഹങ്ങളെ—കുഴിമാടത്തിൽനിന്നു മാന്തിയെടുത്ത് എന്റെനേരെ യുദ്ധത്തിനായി അണിനിരത്തിയിരിക്കുന്നു. പോരെങ്കിൽ എന്റെ പ്രതിപാദനങ്ങൾ ചാരിത്രികവസ്തുതകളല്ല വെറും അമ്മൂമ്മക്കഥകളാണെന്നു പറയുവാൻ പഴങ്കരത്തും നല്ല നിശ്ചയമുള്ള കൂട്ടത്തിലാണെന്നു ശ്രീ ദാനിയേൽതന്നെ സർട്ടിഫിക്കെററു നൽകിട്ടുള്ള ഒരു മുത്തശ്ശിവല്യമ്മയെക്കൂടി എന്റെ മുമ്പിലേക്ക് ആനയിച്ചിട്ടുമുണ്ട്. അത്രമാത്രമല്ല [illegible] ഓരോരുത്തരോടുമുള്ള പിതൃമാതൃവഴിബന്ധം അദ്ദേഹം എണ്ണിയെണ്ണി പറയുന്നുമുണ്ട്. പക്ഷെ മുതൽപിടിക്കാർ ഒഴിച്ചുള്ള സകല സർക്കാർ ഉദ്യോഗസ്ഥന്മാരെയും ഒരൊററ ദിവസമായി പിരിച്ചുവിട്ടുവെന്ന് എഴുതിയതായ അതേ കൈവിരൽതന്നെ 25 വർഷങ്ങൾക്കുശേഷം എന്റെ നേരെ ചൂണ്ടി എന്നെ ക്രാസ്സുചെയ്‌വാൻ പുറപ്പെട്ടിരിക്കുന്നത് എന്റെ പിതൃകുടുംബമായ മല്ലപ്പള്ളി പനവത്തിക്കുന്നിലും, വട്ടശ്ശേരി, പയ്യമ്പള്ളി തുരുത്തിപ്പള്ളി തുടങ്ങിയ ശാഖാകുടുംബങ്ങളിലും ഞങ്ങളുടെ മൂലകുടുംബമായ അതിരമ്പുഴ തെക്കേടത്തും എന്റെ മാതൃകുടുംബമായ തഴക്കര അങ്ങാടിവീട്ടിലും പിതാമഹിയുടെ കുടുംബമായ മേലുകര കല്ലോടിക്കുഴിയിലും പ്രപിതാമഹിയുടെ കുടുംബമായ ചെങ്ങന്നൂർ മക്കത്തു് പട്ടന്താനത്തും പ്രപ്രപിതാമഹിയുടെ കുടുംബമായ മാരാമൺ കുലത്താക്കലും യാതൊരു കാലത്തും ജഡ്ജിമാർ ഉണ്ടായിട്ടില്ലെന്നുള്ള ആ നിന്ദാഭാവംകൊണ്ടാണെങ്കിൽ ആ ഒരു പോരായ്കയെ ഞാൻ സസന്തോഷം സ്വാഗതംചെയ്യുന്നതിനു പുറമെ പാണ്ഡിത്യത്തിലാവട്ടെ വാദവിവാദതന്ത്രങ്ങളിലാവട്ടെ

# പത്രാധിപക്കുറിപ്പുകൾ

## സുറിയാനിസഭയുടെ അധഃപതനകാരണം.

സുറിയാനിസഭയുടെ വീഴ്ചതാഴ്ചകളെപ്പററി നാം നാലുവഴിക്കുനിന്നും കേൾക്കുന്നു. അതിനുള്ള കാരണങ്ങളും പലതരത്തിൽ ആളുകൾ നിർദ്ദേശിക്കാറുണ്ടു്. ആർനോൾഡ് ടോയിൻബി എന്ന മഹാൻ ഈ അടുത്തകാലത്തു് എഴുതിയ "സാമൂഹ്യശാസ്ത്രത്തെപ്പററിയുള്ള ഗ്രന്ഥം" ഈ പ്രശ്നത്തിനുള്ള ഒരു കാരണം ചൂണ്ടിക്കാണിക്കുന്നുണ്ടു്. രാജ്യങ്ങളുടെയും സംസ്കാരങ്ങളുടെയും അധഃപതനകാരണമായി അദ്ദേഹം നിർദ്ദേശിച്ചിരിക്കുന്നതു യാതൊരു ബാഹ്യശക്തികളുടെയും പ്രവൎത്തനമല്ല. എന്നാൽ രാഷ്ട്രങ്ങളിലും സംസ്കാരങ്ങളിലും ആവിർഭവിക്കുന്ന സ്വതവേയുള്ള നശീകരണശക്തികളാണു്. ഗ്രീക്കു്, റോമ്മൻ സംസ്കാരങ്ങൾ അധഃപതിച്ചതു് അതിനകത്തുതന്നെ ആവിർഭവിച്ച ദൂഷിപ്പുകളാണെന്നു് സകാരണം അദ്ദേഹം സമർത്ഥിച്ചിരിക്കുന്നു.

ഇന്നു പാശ്ചാത്യയൂറോപ്യൻസംസ്കാരത്തിൻെറ ബദ്ധശത്രുവായി പരിഗണിച്ചിരിക്കുന്നതു കമ്മ്യൂണിസമാണു്. ഡോക്ടർ ടോയിൻബി പറയുന്നതു് കമ്മ്യൂണിസം ഒരു ബാഹ്യശക്തിയല്ല. എന്നാൽ യൂറോപ്യൻസംസ്കാരത്തിൻെറ അധഃപതനത്തിൽനിന്നു് അതിനകത്തുതന്നെ മുളച്ചുവളൎന്ന ഒരുനശീകരണശക്തിയായിട്ടാണദ്ദേഹം അതിനെ കരുതുന്നതു്. സോവിയററു കമ്മ്യൂണിസത്തെ സംബന്ധിച്ചദ്ദേഹം

---

എൻെറ മാന്യസ്നേഹിതനെ സമീപിപ്പാൻപോലും ഈയുള്ളവൻ യോഗ്യനല്ലെന്നു സമ്മതിപ്പാനും തയ്യാറുമാണു്.

ഒന്നുകിൽ ഇതു് ശ്രീ കെ.എൻ. ദാനിയേലിൻെറ ഓൎമ്മത്തെറ്റൽ. അല്ലെങ്കിൽ അബ്രഹാംമല്പാനച്ചൻെറ നിലയെ ഏതുവിധേനയും സാധൂകരിപ്പാനും സംരക്ഷിപ്പാനുമുള്ള വാദകൗശലം. മൂന്നാമതൊന്നു് ഊഹിപ്പാൻ നിവൃത്തിയില്ല. ഓൎമ്മത്തെറ്റൽ വരുവാൻ ഇടയില്ലെന്നുള്ളതിനു് ഇതു സംബന്ധിച്ച ശ്രീ ദാനിയേൽ എൻെറപേൎക്കു് അയച്ചിട്ടുള്ള രണ്ടു കത്തുകൾ തെളിവാണു്. തൽക്കാലം ഒന്നു താഴെ ഉദ്ധരിക്കുന്നു:-

തിരുവല്ലാ
20 - 2 - 120.

"My dear Mr. Varghise,

അയച്ച കാർഡു കിട്ടി. പുസ്തകത്തിൻെറ പേരും ജഡ്ജിമാരെ പിരിച്ചുവിട്ടതിനെപ്പററി പറയുന്ന പുറവും താഴെ ചേർക്കുന്നു. A Tour through Southern India Egypt & Palestine in the Years 1821, 1822 by a fiald Officer of Cavalry, P-73.

Yours Sincerely,
കെ. എൻ. ദാനിയേൽ (ഒപ്പ്)"

ഒരൊററ സംഗതിമാത്രമേ ഇനി ഇവിടെ അവശേഷിക്കുന്നുള്ളു; അതാവിതു്: മുതൽപിടിക്കാരെ ഒഴിച്ചു് ജഡ്ജിമാർ തഹശീൽദാരന്മാർ തുടങ്ങി ഇരുന്നൂറോളംപേരുന്ന സുറിയാനി ക്രിസ്ത്യാനികളെ കേർണ്ണൽ മൺറോയുടെ ഉത്തരവോടുകൂടി തിരുവിതാംകൂർ സൎക്കാർ (കൊച്ചിയുടെ കാര്യം കിടക്കട്ടെ) ഒരൊററ ദിവസം ഒന്നായി സർവ്വീസിൽനിന്നു ബഹിഷ്കരിക്കത്തക്കവണ്ണം അവർ ഒന്നുപോലെ പ്രവൎത്തിച്ചിരിക്കാവുന്ന മഹാപാതകം എന്തായിരുന്നുവെന്നു മാത്രം ഒന്നുകിൽ അപ്രാപ്തി അല്ലെങ്കിൽ സന്മാർഗ്ഗഭ്രംശം; അതല്ലെങ്കിൽ രാജ്യദ്രോഹം; അതുമല്ലെങ്കിൽ രാജദ്രോഹം. ഇവയിൽ ഏതൊന്നാണെന്നു് അഥവാ എല്ലാംകൂടിയാണെന്നു സ്വപക്ഷസമൎത്ഥനം ചെയ്‌വാൻ എൻെറ മാന്യസ്നേഹിതൻ ഉടൻതന്നെ മുമ്പോട്ടുവരുന്നതു നമുക്കു കാണാം.

പറയുന്നതു "പാശ്ചാത്യനിരീശ്വരത്തിൽ ജനിച്ച സോവിയററു റഷ്യയിൽ പർവ്വതസമാനമായി വളൎന്ന കോഴിക്കുഞ്ഞു, യൂറോപ്പിൽ ഭക്ഷിക്കയിരിക്കാൻ ഇപ്പോൾ വന്നിരിക്കുന്നു" എന്നാത്രെ. അദ്ദേഹം തുടൎന്നുപറയുന്നതു് കമ്മ്യൂണിസത്തിന്റെ ശക്തി റഷ്യക്കാരുടെ യുദ്ധസാമഗ്രികളല്ല, എന്നാലോ യൂറോപ്പിലെ സാധാരണ ജനങ്ങളുടെ പൊള്ളയായ ആത്മാക്കളും ഭൌമികമനഃസ്ഥിതിയുമാണു്. ദൈവവിശ്വാസം നശിച്ച ആത്മാക്കളിൽ പ്രവേശിച്ച ദുഷിച്ച പിശാചാണു് കമ്മ്യൂണിസം.

ഈ ആശയം മനസ്സിൽ വെച്ചുകൊണ്ടു സുറിയാനിസഭയുടെ അധഃപതനകാരണം ചിന്തിക്കുന്നതു ഫലപ്രദമായിരിക്കും. സുറിയാനിസഭ പുരോഗമിക്കാത്തതെന്താണെന്നു നാം പലപ്പോഴും ആവേശപൂർവ്വം ചോദിക്കാറുണ്ടു്, പറങ്കികളും പാശ്ചാത്യപ്രൊട്ടസ്റ്റന്റു മിഷ്യനറിമാരും വന്നപ്പോഴും നവീകരണം ഉണ്ടായകാലത്തും ഇപ്പോഴത്തെ ബാവാ മെത്രാൻവഴക്കിലും റീത്തുപ്രസ്ഥാനത്തിലും പൊന്തിനിൽക്കുന്നതു സഭാംഗങ്ങളുടെ താണ ആത്മീയനിലയാണു് നമ്മുടെ സ്വാൎത്ഥതയും ദൈവസ്നേഹമില്ലായ്കയും പരസ്പരവിദ്വേഷങ്ങളും അസൂയയും ദ്രവ്യാഗ്രഹവും ദുർമ്മാർഗ്ഗങ്ങളും ഇതരന്മാർക്കു സഭയെ ദൂഷണംചെയ്യുന്നതിനുള്ള സൗകര്യം നാം ഉണ്ടാക്കികൊടുത്തു. സഭയെ കാക്കേണ്ടവർ സഭയുടെ ശത്രുക്കളായിത്തീൎന്നു. ഡാക്ടർ ടോയിൻബി പറയുന്നപ്രകാരം സംസ്ക്കാരങ്ങളുടെ അധഃപതനം അകത്തുനിന്നും ഉണ്ടാകുന്നതുപോലെ സുറിയാനിസഭയുടെ വീഴ്ചയും അകത്തുനിന്നുമാണു് ഉണ്ടായിട്ടുള്ളതു്. സുറിയാനിക്കാർ പഠിക്കേണ്ടതും എന്നാൽ തീരെ പഠിക്കാത്തതുമായ ഒരു വലിയ പാഠമാണിതു്.

ഇപ്പോഴും വലുതായ ഒരു വിപ്ളവം സഭയെ തുറിച്ചുനോക്കുന്നു. നാം ഏകമനസ്സോടെ ഒത്തൊരുമിച്ചു പ്രവർത്തിച്ചാൽപോലും ഈ വിപത്തിൽനിന്നു നമുക്കു രക്ഷപെടുവാൻ സാധിക്കയില്ല. അപ്പോഴാണു് ഇടത്തുഭാഗത്തെ കള്ളനെപ്പോലെ പ്രാകുവാനും അലയ്ക്കുവാനും കുററംപറയുവാനും നാം തുടങ്ങുന്നതു്. മേല്പട്ടക്കാൎക്കും പട്ടക്കാൎക്കും അത്മേനികൾക്കും കുററങ്ങൾ കണ്ടേക്കും. എന്നാൽ അവ കൊട്ടിഘോഷിച്ചു സഭാഗാത്രത്തെ ദുഷിക്കാനുള്ള അവസരമല്ലായിതു്. ക്ഷമയും ശാന്തതയും വിട്ടുവീഴ്ചകളും ചെയ്യാനുള്ള അവസരമാണിതു്. നമ്മുടെ ക്ഷമയിൽ നമ്മുടെ ആത്മാക്കളെ കാണണം. അല്ലെങ്കിൽ ഇടത്തുഭാഗത്തെ കള്ളനെപ്പററി പറഞ്ഞതുപോലെ ഈ അവസാനവേളയിലും ഈ ദുഷിച്ച മനോഭാവത്തോടുകൂടെ നിൽക്കുന്നുവോ എന്നന്യന്മാർ നമ്മെ കുററം പറയും. നമ്മുടെ വാക്കുകൾ ചുരുങ്ങിയിരിക്കട്ടെ. അന്യന്മാരുടെ കുററങ്ങൾക്കു പരിഹാരമുണ്ടാക്കാൻ നാം ശ്രമിക്കാതെ, ആദ്യമെ നമ്മുടെ കുററങ്ങൾക്കു പരിഹാരമുണ്ടാക്കാം. കൂടക്കൂടെ കുററങ്ങൾ പറഞ്ഞു പത്രലേഖനങ്ങൾ എഴുതിയതുകൊണ്ടു സഭ ഒരിഞ്ചുപോലും വളരുകയില്ല. മേൽപ്പട്ടക്കാരെ വ്യംഗ്യമായോ പരോക്ഷമായോ അപവദിക്കുന്നതു് ആത്മീയത്വത്തിന്റെയോ, സംസ്ക്കാരത്തിന്റെയോ ലക്ഷണമല്ല. സഭയെ വളൎത്തേണ്ടതു് ആ മാർഗ്ഗത്തിലൂടെയുമല്ല. സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും.

## മരണാനന്തരാവസ്ഥയും മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയും.

സഭാപഞ്ചാംഗത്തിൽ കർത്താവിന്റെ ഉയിർത്തെഴുന്നേല്പിന്റെശേഷം നാല്പതു ദിവസങ്ങൾ താൻ ലോകത്തിൽ അത്ഭുതകരമായി വ്യാപരിച്ചതിന്റെ ഓർമ്മയെ കൊണ്ടാടുന്ന ദിവസങ്ങളാണല്ലോ ഇതു്. ഈ ദിവസങ്ങളുടെ ആത്മീയമായ പ്രാധാന്യംകൊണ്ടും ഒരു വിശ്വാസി ഈ കാലയളവിൽ മരണശേഷമുള്ള അവന്റെ അവസ്ഥയെപ്പററി ദൃഢമായി ചിന്തിക്കുന്നതിൽ വ്യാപൃതനായിരിക്കണമെന്നു സഭ ഉദ്ദേശിക്കുന്നതുകൊണ്ടുമാണു വിവാഹകർമ്മം മുതലായവ ഈ കാലഘട്ടത്തിൽ പൂർവീകസഭ നിരോധിച്ചിരിക്കുന്നതു്. ഈദൃശ പൂർവീകകർമ്മാനുഷ്ഠാനങ്ങളുടെ ആത്മീയനില നാം മനസ്സിലാക്കി അവയെ പുനരുദ്ധരിക്കുന്നതിനു സഭ ബദ്ധശ്രദ്ധയാകേണ്ടതാണു്.

മരണംപോലെ മനുഷ്യനെ ഭയവിഹ്വലനാക്കുന്ന സംഗതി വേറെയില്ല. ക്രിസ്തുവിനു മുമ്പു മരണത്തോടുകൂടെ മനുഷ്യജീവിതം അവസാനിക്കുന്നുവെന്നു വിചാരിച്ചുപോന്നു. മരണശേഷം ജീവനുണ്ടെന്നു പഠിപ്പിച്ച ഹിന്തുമതം തന്നെ ഉപദേശിച്ചതു മനുഷ്യനു് ഒരിക്കലും അവസാനിക്കാത്ത "പുനർജന്മ"മുണ്ടെന്നാണ്. ശ്രേഷ്ഠനായ മനുഷ്യൻ അടുത്ത ജന്മത്തിൽ ഒരു മൃഗമായിട്ടോ പക്ഷിയായിട്ടോ അവതരിക്കുമെന്നുള്ളതു് ആശാജനകമായ ഒരു തത്വമല്ല. കൂടാതെയും ഇതൊരു ആശയമെന്നു മാത്രമല്ലാതെ പ്രായോഗികമായ വില അതിനില്ലതാനും.

ഒരു ചരിത്രപുരുഷനായ യേശുക്രിസ്തു ചരിത്രസംഭവങ്ങളായ മരണത്തിനും ഉയിർത്തെഴുന്നേൽപ്പിനും വിധേയമാകയും ഒരു ചരിത്രസംഭവമായി നാൽപ്പതു ദിവസങ്ങൾ ലോകത്തിൽ വ്യാപരിക്കയും ചെയ്തതു മനുഷ്യന്റെ മരണശേഷമുള്ള ജീവിതത്തെ വിശ്വാസയോഗ്യവും സുദൃഢവുമാക്കുന്നതാണു്.

അതുകൊണ്ടാണു വിശ്വാസപ്രമാണത്തിൽ "മരിച്ചവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനും ഞാൻ നോക്കിപ്പാർക്കുന്നു" എന്നുള്ള ഒരു വാചകം സ്ഥാനംപിടിക്കുന്നതിനിടയായതു്. എല്ലാ ക്രിസ്ത്യാനികളും ഇതു വിശ്വസിക്കാൻ ബാദ്ധ്യസ്ഥരാണു്. ഈ വിശ്വാസമില്ലാത്തവരെ ക്രിസ്ത്യാനികളെന്നുതന്നെ നാമകരണം ചെയ്യുവാൻ പാടുള്ളതല്ല.

ഭക്ത്യാദരപൂർവം നാം ശവമടക്കു ശുശ്രൂഷ നടത്തുകയും മരിച്ചവർക്കുവേണ്ടി നിരന്തരമായി പ്രാർത്ഥിക്കയും അവരുടെ ഓർമ്മ കഴിക്കയും അവർക്കുവേണ്ടി കർബാന ചൊല്ലിക്കയും ചെയ്യുന്നതുകൊണ്ടു നാമും ശരീരത്തിൽനിന്നു വേർപെട്ടു ജീവിക്കുന്ന ആത്മലോകവുമായി സുദൃഢമായ ഒരു ബന്ധം പുലർത്തുകയത്രെ ചെയ്യുന്നതു്. ഇവ മൂഢാചാരങ്ങളല്ല, സർവ്വപ്രധാനമായ ഒരു ക്രൈസ്തവവിശ്വാസത്തിനനുയോജ്യമായ കർമ്മാനുഷ്ഠാനങ്ങളത്രെ. മരണാനന്തരം ആത്മാക്കൾക്കു സജീവമായ ഒരവസ്ഥയുണ്ടെന്നു നാം വിശ്വസിക്കുന്നില്ലെങ്കിൽ ക്രിസ്തു മരിച്ചുയിർത്തെഴുന്നേററു നാൽപ്പതു ദിവസങ്ങൾ നമ്മുടെ ഇടയിൽ നടന്നതു വ്യർത്ഥമത്രെ. സ്വർഗ്ഗാരോഹണം ചെയ്ത കർത്താവു പിതാവിന്റെ വലതുഭാഗത്തു ചെയ്യുന്ന മദ്ധ്യസ്ഥതയ്ക്കും അർത്ഥമില്ല. അതുകൊണ്ടാണു വിശുദ്ധ പൗലൂസ് നമ്മെ ഉൽബോധിപ്പിക്കുന്നതു്: "നിങ്ങളുടെ മരിച്ചവരെപ്പററി നിങ്ങൾ വിശ്വാസമുള്ളവരായിരിക്കണം." ദൈവത്തിൽ മരിക്കുന്നവൻ മരിച്ചാലും ജീവിക്കുമെന്നു നമ്മുടെ കർത്താവും പഠിപ്പിക്കുന്നു. മരിച്ചവർ ജീവനുള്ളവരാണെങ്കിൽ നമ്മുടെ പ്രാർത്ഥനമൂലം അവരെ സഹായിക്കാനും കഴിയും.

സുപ്രസിദ്ധ പൌരസ്ത്യ വേദശാസ്ത്രജ്ഞനായ ഫാദർ ബുൾഗാക്കാവ് മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയെപ്പററി പറയുന്നതു്, "വിശുദ്ധ കുർബാനയിലോ, അല്ലാതെയോ ഉള്ള മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന ഓർത്തഡോക്സ് സഭകളിൽ സർവ്വപ്രധാനമായ ഒരു സ്ഥാനമാണുള്ളതു്. ഈ പ്രാർത്ഥനകളുടെ സാഫല്യത്തിൽ സഭ ദൃഢമായി വിശ്വസിക്കുന്നു. ഇവയ്ക്കു് ആത്മാക്കളെ അവരുടെ പാപാവസ്ഥയിൽനിന്നും നരകരതിൽനിന്നുതന്നെയും രക്ഷിക്കാൻ കഴിയും. ഈ പ്രാർത്ഥനകൾ സ്രഷ്ടാവിന്റെ മുമ്പാകെയുള്ള മദ്ധ്യസ്ഥതയും നേരിട്ടു് ആത്മാക്കളെ അവരുടെ പാപത്തിൽനിന്നു വിമുക്തമാക്കുന്നതിനു പര്യാപ്തമായ ഒരു പ്രേരകശക്തിയുമാണു്."

## മലങ്കര വിദ്യാർത്ഥി സമ്മേളനം.

വിദ്യാർത്ഥിസമ്മേളനത്തിന്റെ 41-ാമതു യോഗം വിജയപ്രദമായി ചരിത്രപ്രസിദ്ധമായ നിരണം പള്ളിയിൽ വെച്ചു നടന്നിരിക്കുന്നു. ഇതിന്റെ നടത്തിപ്പിനുവേണ്ടി നിരണംപള്ളിക്കാർ ഏകദേശം ആയിരത്തോളം രൂപാ കൊടുത്തു സഹായിച്ചതു് ഇതുപോലെയുള്ള മററു പള്ളിക്കാർക്കും മാർഗ്ഗദർശനം നൽകേണ്ടതാണു്. യഥാർത്ഥമായ കാതോലിക സഭയുടെ പ്രമാണങ്ങളല്ലാ ഇപ്പോൾ സാധാരണ നമ്മുടെ ഇടയിൽ നിലവിലിരിക്കുന്നതു്. ഓരോ പള്ളി ഇടവകയും അതാതിന്റെ കാര്യം മാത്രം നോക്കി കഴിഞ്ഞുകൂടുന്ന ഒരു പ്രാദേശിക മന:സ്ഥി

# ആത്മനിക്ഷേപം. M.C.K.

## ഹാ മായ, മായ, സകലവും മായ.

ഒരെൺപതിൽപരം വർഷങ്ങൾക്കു മുമ്പു ഞാൻ എവിടെ ആയിരുന്നു? ഒരെൺപതോളം വത്സരങ്ങൾക്കുശേഷം ഞാൻ എവിടെ ആയിരിക്കും? ഇങ്ങനെ മനുഷ്യൻ ചിന്തിക്കാറുണ്ടോ? മരണം, ന്യായവിധി, നരകം, മോക്ഷം എന്നിവ മനുഷ്യന്റെ നിരന്തര ചിന്താവിഷയമായിരിക്കണം എന്നാത്രെ സദുപദേശം. ഇവ നാലും പ്രധാനമായി ഒരു കാര്യം മാത്രം അനുസ്മരിപ്പിക്കുന്നു: ആയതു മനുഷ്യന്റെ അന്ത്യം അത്രെ.

---

തിയത്രെ നമുക്കുള്ളതു്. പ്രതിവർഷം എഴുപതിനായിരം രൂപാവരെ വരവുള്ള പള്ളികളും നമുക്കുണ്ടു്. ഒരു മാസത്തിൽ ഒരു നാലു രൂപാപോലും ഒരു പട്ടക്കാരനു കൊടുത്തു കുർബാന ചൊല്ലിക്കാൻ കഴിവില്ലാത്ത, നാലുകാലിൽ കാററു ചലിച്ചുകൊണ്ടിരിക്കുന്ന പള്ളികളും നമുക്കുണ്ടു്. ആദിമസഭയിലെപ്പോലെ വിശ്വാസികളുടെ ആവശ്യങ്ങൾക്കു്, അവർ എവിടെ ആയിരുന്നാലും, കൊടുക്കുന്ന മനഃസ്ഥിതി നമുക്കുണ്ടാകേണ്ടതാണു്. കഴിവുള്ള വലിയ പള്ളിക്കാർ അവരുടെ നിക്ഷേപങ്ങളെ കാത്തു സൂക്ഷിച്ചു വഴക്കും വ്യവഹാരവും വർദ്ധിപ്പിക്കാതെ വിദ്യാർത്ഥിസമ്മേളനം, മിഷ്യനറിപ്രവർത്തനം മുതലായവയ്ക്കു സുലഭമായി കൊടുത്തുതുടങ്ങേണ്ടതാണു്.

സമ്മേളനം വിജയപ്രദമായി നടന്നുവെന്നു പറഞ്ഞതുകൊണ്ടു് ഇനിയും സമ്മേളനംകൊണ്ടു സാധിക്കാവുന്ന സംഗതികളില്ലായെന്നർത്ഥമാകുന്നില്ല. നൂറിൽ കുറയാതെ വിദ്യാർത്ഥികൾ സമ്മേളനത്തിനു സംബന്ധിച്ചു. മുപ്പതോളം ആളുകൾ ധ്യാനയോഗത്തിലും പങ്കെടുത്തു. ഏകദേശം ആറോ ഏഴോ ലക്ഷം വരുന്ന ഒരു ജനസമൂഹത്തിൽ അറുനൂറോ എഴുനൂറോ വിദ്യാർത്ഥികൾ സമ്മേളനത്തിൽ പങ്കെടുത്താൽതന്നെയും സംഖ്യ കുറവായിരിക്കും. സമ്മേളനത്തിന്റെ സ്വാധീനശക്തി കൂടുതൽ വിദ്യാർത്ഥികളുടെമേൽ ചെലുത്തുന്നതിനുള്ള ഒരു പരിപാടി ആസൂത്രണം ചെയ്യുന്നതിനു് ഒട്ടും താമസിച്ചുകൂടാ. ഇതിനു പ്രധാനമായി വേണ്ടതു മുഴുവനും സമയം ഇതിനുവേണ്ടി ചെലവാക്കുന്ന സേവനാസന്നദ്ധതയുള്ള ഒരു ജനറൽ സെക്രട്ടറിയെ നിയമിക്കയെന്നുള്ളതാണു്. ഇതുകൊണ്ടേ സമ്മേളനത്തിനു കാര്യക്ഷമമായി പ്രവർത്തിക്കാൻ സാധിക്കയുള്ളു. ഇങ്ങനെയുള്ള ആൾ ഉണ്ടായിക്കഴിഞ്ഞാൽ യുവാക്കന്മാർക്കു് ആവശ്യമുള്ള നേതൃത്വം കൊടുക്കുന്നതിനു കഴിവുള്ളവരെ വാർഷികസമ്മേളനങ്ങളിലേക്കാകർഷിക്കുന്നതിനും മററു പരിപാടികൾ വിജയപ്രദമായി നടപ്പിൽ വരുത്തുന്നതിനും സാധിക്കുന്നതാണു്.

കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ആണ്ടുതോറും സമ്മേളനത്തിൽ ഹാജരാകുന്നതു യുവാക്കന്മാരോടുള്ള അദ്ദേഹത്തിന്റെ പുത്രവാത്സല്യത്തിന്റെ പ്രത്യക്ഷലക്ഷണമാണു്. അദ്ദേഹം ധ്യാനയോഗത്തിൽ സംബന്ധിച്ചവരെ പരുമല സിമ്മനാരിയിൽ ക്ഷണിച്ചുവരുത്തി ഒരു ചായസൽക്കാരം നടത്തിയതും അതുപോലെ കോട്ടയത്തെ സെൻറു്തോമ്മസ് അസ്സോസ്യേഷൻ അംഗങ്ങളെ പഴയസിമ്മനാരിയിലേക്കു ക്ഷണിച്ചു വരുത്തി സൽക്കരിക്കയും അവർക്കു് ആത്മീയപ്രചോദനം നൽകുന്ന, ഉജ്ജ്വലത്തായ ഒരു പ്രസംഗം ചെയ്തതും വേഗം മറക്കാവുന്ന സംഗതികളല്ല.

യുവാക്കന്മാരുടേതുപോലെതന്നെ യുവതികളുടെയും ഒരു സമ്മേളനം നടക്കുന്നുണ്ടു്. ഇതും സജീവമായ ഒരു പ്രസ്ഥാനമാക്കുന്നതിനു നമ്മാൽ കഴിവുള്ളതെല്ലാം ഉടനടി ചെയ്യേണ്ടതാണു്. യുവതീയുവാക്കന്മാർ സഭയുടെ ചങ്കാണു്. അവരുടെ ആവശ്യങ്ങൾ നീക്കിവെക്കത്തക്കവയല്ല.

മനുഷ്യന്റെ അന്ത്യം! അതു നിശ്ചയം തന്നെ. മനുഷ്യനെ സംബന്ധിച്ച് എത്രയും നിശ്ചയമായിട്ടുള്ളതു് അതൊന്നു മാത്രമെയുള്ളു. എന്നാൽ അതിന്റെ സമയം കേവലം അനിശ്ചിതവുമാകുന്നു. ചിലർ മാതാക്കളുടെ മടിയിൽവച്ചുതന്നെ മൃതിയടയുന്നു. മററു ചിലർ ബാല്യകാലത്തു കടന്നുപോകുന്നു. വേറെ ചിലർ യൗവനപ്രതാപത്തിൽ മനുഷ്യർ നടുങ്ങുമാറു് ആകസ്മികമായി കണ്ണടയ്ക്കുന്നു. മററു ചിലർ മദ്ധ്യവയസ്സിനെ സമീപിക്കുകയോ കടക്കുകയോ ചെയ്യുന്നു തന്മൂലം അയയ്ക്കപ്പെടേണ്ടവർ ശേഷിക്കുകയും അയയ്ക്കേണ്ടവർ യാത്രയാവുകയും ചെയ്യുന്ന കാഴ്ച മർമ്മഭേദകമത്രെ: ജലപ്രളയത്തിനു മുമ്പു് അപ്രകാരം സംഭവിച്ചിട്ടില്ലത്രെ. ചുരുക്കം ചിലർ വാർദ്ധക്യം കണ്ടു പിൻതലമുറക്കാരുടെ വാത്സല്യശുശ്രൂഷകൾ ആസ്വദിച്ചു വൃദ്ധനായ ശിമെയൂനെപ്പോലെ ആശ[illegible] ആഗ്രഹിച്ചു്, വൃക്ഷങ്ങളിൽനിന്നും പഴുത്ത ഇലകളെന്നോണം ഇഹലോകജീവിതത്തിൽനിന്നും അടർന്നുപോകുന്നു. അങ്ങനെയുള്ളവരുടെ വേർപാടിനെ സഭാപ്രസംഗകൻ മനോഹരമായി വർണ്ണിച്ചിട്ടുണ്ടു്.

ബദാംവൃക്ഷം പൂക്കും. തെരുവിലെ കതകുകൾ അടയും. കിളിവാതലുകളിൽക്കൂടി നോക്കുന്നവർ അന്ധന്മാരാകും. പാട്ടുകാരത്തികൾ തളരും. അരയ്ക്കുന്നവർ ചുരുങ്ങും വീട്ടുകാവൽക്കാർ വിറയ്ക്കും ബലവാന്മാർ കുനിയും. തുള്ളൻ ഇഴഞ്ഞുനടക്കും. പക്ഷികളുടെ ശബ്ദത്തിൽ ഉണർന്നുപോകും. രോചനക്കുരു ഫലിക്കാതെവരും. വെള്ളിച്ചരടു് അററുപോകും. കിണററിലെ ചക്രം തകരും. ഉറവയിങ്കലെ കുടം ഉടയും. പൊൻകിണ്ണം തകരും. പൊടി ഭൂമിയിലേക്കു തിരിയും. ആത്മാവു് അതിനെ നല്കിയ ദൈവത്തിലേക്കു മടങ്ങും. മനുഷ്യൻ അവന്റെ ശാശ്വതഭവനത്തിലേക്കു പോകും. ഹാ മായ, മായ, സകലവും മായ!

ഈ വർണ്ണനയുടെ അർത്ഥം എന്താണു്? ബദാംവൃക്ഷം പൂക്കും — അതായതു തല നരയ്ക്കും. തെരുവിലെ കതകുകൾ അടയും — അതായതു കാതുകളുടെ ശ്രവണശക്തി ക്ഷയിക്കും. കിളിവാതലുകളിൽക്കൂടി നോക്കുന്നവർ അന്ധന്മാരാകും—കണ്ണുകളുടെ കാഴ്ച കുറയും. പാട്ടുകാരത്തികൾ തളരും—നാക്കിന്റെയും അധരങ്ങളുടെയും സംസാരചാതുര്യം ക്ഷയിക്കും: വാക്കുകൾ സ്പഷ്ടമാകയില്ല. അരയ്ക്കുന്നവർ ചുരുങ്ങും—പല്ലുകൾ പൊഴിഞ്ഞുതുടങ്ങും. വീട്ടുകാവൽക്കാർ വിറയ്ക്കും—സന്ധി ഞരമ്പുകൾ ക്ഷീണിച്ചു് അസ്ഥികളിൽനിന്നു മാംസം തുടിഞ്ഞുതുടങ്ങും. ബലവാന്മാർ കുനിയും—നട്ടെല്ലു വളയും. തുള്ളൻ ഇഴഞ്ഞുനടക്കും — രക്തം വററി ശരീരമാകെ ചൊറിച്ചിൽ ഉണ്ടാകും. പക്ഷികളുടെ ശബ്ദത്തിൽ ഉണർന്നുപോകും—ഉറക്കം കുറയും: അതു കേവലം മയക്കമാകും: പക്ഷികൾ ചിലയ്ക്കുമ്പോൾപോലുമോ അതുപോലെയുള്ള നിസ്സാരശബ്ദങ്ങൾ ഉണ്ടാകുമ്പോഴോ ആ മയക്കം നീങ്ങുകയും ചെയ്യും. രോചനക്കുരു ഫലിക്കാതെ വരും—ഔഷധപ്രയോഗങ്ങൾകൊണ്ടു ഗുണം ഉണ്ടാകയില്ല. വെള്ളിച്ചരടു് അററുപോകും—പ്രധാന ഞരമ്പു് പൊട്ടിപ്പോകും. കിണററിലെ ചക്രം തകരും—കരൾ തകരും. ഉറവിലെ കുടം ഉടയും—പതിരു് കുലുങ്ങും. പൊൻകിണ്ണം തകരും—ഹൃദയം സ്തംഭിക്കും: ശ്വാസോച്ഛ്വാസം നിന്നുപോകും. മനുഷ്യൻ കണ്ണുകൾ അടച്ചു മരിക്കും. ശലോമോൻ തുടർന്നുപറയുന്നു: അപ്പോൾ ആത്മാവു് അതിന്റെ ഉടമസ്ഥന്റെ അടുക്കലേക്കു പോകും. മൃതശരീരം അടക്കപ്പെട്ടു്, നീ മണ്ണാകുന്നു: മണ്ണിലേക്കു തിരിച്ചുചേരും എന്ന തിരുമൊഴിപ്രകാരം മണ്ണായിത്തീർന്നു ഭൂമിയിലേക്കു ചേരും. എങ്കിലും പൂഴിയായിത്തീർന്ന ശരീരം, നീ വീണ്ടും പുതുതാക്കപ്പെടും എന്ന വാഗ്ദാനപ്രകാരം, അതിന്റെ ആത്മാവിനെ വീണ്ടും പ്രാപിച്ചു് ഉയിർപ്പിൻശരീരമായി രൂപാന്തരപ്പെട്ടു് അവന്റെ ശാശ്വതഭവനത്തിലേക്കു പോകും. മനുഷ്യന്റെ ജീവിതഗതി ഏവംവിധമാകകൊണ്ടു് ഈ ലോകജീവിതം ഒരു മായ മാത്രമല്ലയോ? ഹാ മായ, മായ, സകലവും മായ! ആകയാൽ ആ ദിവസം വരുന്നതിനുമുമ്പു നിന്റെ യൗവനകാലത്തുതന്നെ നിന്റെ സ്രഷ്ടാവിനെ ഓർത്തുകൊൾക, പുണ്യം സമ്പാദിച്ചുകൊൾക, എന്നു മഹാജ്ഞാനി പ്രബോധിപ്പിക്കുന്നു.

മണ്ണാലെയുരുവായ് ചമഞ്ഞ തടിയാമണ്ണോടു
താൻ ചേരും

ദണ്ഡംചെയ്തു കരസ്ഥമാക്കിയ മുതലും
കൈവിട്ടുപോമേകദാ;
പുണ്യം ശാശ്വതമായതാണു മതിമാൻ
നേടേണ്ട സമ്പാദ്യമാ–
വിണ്ണിൽചെന്നഖിലേശപാദസവിധെ
നിത്യം സുഖിച്ചീടാൻ.

എന്നൊരു ക്രൈസ്തവകവിയത്രി പാടിയിട്ടുള്ളതു് ഇവിടെ സ്മർത്തവ്യമത്രെ. അവർ തുടർന്നു പറയുന്നു:

എല്ലാംതീർന്നിഹലോകഭാഗ്യമിവിടെ–
സ്സർവ്വത്ര മായാമയം
ചൊല്ലേറുന്നൊരു പുണ്യമേകമിനിയും
ശേഷിച്ചിടും ശാശ്വതം;
കില്ലില്ലായതുനേടിടാനനിശവും യത്നിപ്പവൻ
ബുദ്ധിമാ–
നല്ലാതുള്ളവരാകെ മൂഢരിതുതാനൽകൃഷ്ട
തത്വം പരം.

മരണം! അതു വാസ്തവത്തിൽ ഒരന്ത്യമല്ലല്ലൊ. അതു നമ്മുടെ ജീവിതത്തിലെ ഒരു പടി മാത്രമല്ലയോ? മരണം ഒരന്ത്യമല്ല! അതു് ആത്മാവും ശരീരവും തമ്മിൽ ഉയിർപ്പുനാൾ വരത്തേക്കു മാത്രമുള്ള ഒരു വേർപാടണു്. ശരീരം തൽക്കാലം മണ്ണോടു ചേരുന്നു: എന്നാൽ ആത്മാവു് അതിന്റെ ജീവിതം തുടരുന്നു. മരണം! അതു് അടിമനാടായ മിസ്രയിമിനും സ്വന്തനാടായ കനാനും മദ്ധ്യെയുള്ള യോർദ്ദാൻ നദിയത്രെ. ഇസ്രയേൽജനം ആ നദി കടന്നതു സന്തോഷത്തോടെ ആയിരുന്നു. എത്രയോ ആളുകൾ ആ നദി ആനന്ദത്തോടെ കടന്നിട്ടുണ്ടു്. പതിനഞ്ചുവർഷങ്ങൾക്കു മുമ്പു സത്യവിശ്വാസിയായ ഒരു വന്ദ്യവൃദ്ധൻ രോഗക്കിടക്കയിൽ വച്ചു് അന്ത്യനാഴിക സമീപിച്ചപ്പോൾ ഉച്ചത്തിൽ ചൊല്ലി—"ചണ്ടാളർക്കും മറുതലിപ്പുകാർക്കും ഒരുക്കിയിരിക്കുന്ന അഗ്നിനരകം നേടുവാൻ ഞങ്ങളെ കൈവിടരുതേ: പിന്നെയോ നിനക്കിഷ്ടന്മാരായ നീതിമാന്മാരോടും പുണ്യവാന്മാരോടുംകൂടെ നിന്റെ ആകാശമോക്ഷത്തിൽ ആനന്ദിപ്പാൻ ഞങ്ങളെല്ലാവരെയും യോഗ്യരാക്കണമെ. ദൈവമാതാവായ കന്യാസ്ത്രീയമ്മേ, പരിശുദ്ധന്മാരെ, വിശുദ്ധ മാലാകമാരെ, ഞങ്ങൾക്കുവേണ്ടി ദൈവംതമ്പുരാനോടു പ്രാർത്ഥിപ്പനായി നിങ്ങളിലും ഞങ്ങൾ സങ്കേതപ്പെട്ടു ശരണത്താലെ അപേക്ഷിക്കുന്നു—ആമ്മീൻ." ഈ അപേക്ഷ ചൊല്ലിത്തീർന്നപ്പോൾ തന്നെ അദ്ദേഹത്തിന്റെ വായും കണ്ണുകളും അടഞ്ഞു. ശാന്തമായ മരണം! വിശ്വാസത്തോടും പ്രത്യാശയോടുംകൂടെയുള്ള മരണം! സമാധാനമനുഷ്യർക്കുള്ള നല്ല അന്ത്യം! എത്രയോ സത്യവിശ്വാസികൾ—വാർദ്ധക്യത്തിൽ കടന്നുപോയിട്ടുള്ളവർ മാത്രമല്ല, ബാല്യംകാലം മുതലുള്ള വിവിധപ്രായങ്ങളിൽ കടന്നുപോയിട്ടുള്ളവർ—ഏവംവിധം യോർദ്ദാൻ കടന്നിട്ടുണ്ടു്! ഇഹലോകം മായ: പരലോകം ശാശ്വതം എന്നു് അവർ ഗ്രഹിച്ചിരുന്നു. എനിക്കു മരിക്കുന്നതു ലാഭമാണു് എന്നല്ലയോ മാർ പൗലൂസ് ശ്ലീഹാ എഴുതിയിട്ടുള്ളതു്? ക്രിസ്തുവിൽ ജീവിക്കുന്ന ഏവർക്കും ഇഹലോകത്തിൽനിന്നുള്ള വേർപാടു ലാഭംതന്നെയാകുന്നു.

വിശ്വാസികൾക്കു മരണം എന്നതു നീ ഇന്നു് എന്നോടുകൂടെ പറുദീസായിൽ ആയിരിക്കും എന്ന ദിവ്യവാഗ്ദാനത്തിന്റെ നിവൃത്തിയല്ലയോ? ആകയാൽ വിശ്വാസിയുടെ ആത്മാവു ക്രിസ്തുവിന്റെ സന്നിധിയിലേക്കു പോകുന്നു. ക്രിസ്തുവിനോടുകൂടെ ആയിരിക്കുന്നതല്ലയോ സ്വർഗ്ഗീയ സൗഭാഗ്യത? വിശ്വാസിയുടെ ആത്മാവിനു സൗഭാഗ്യതയിലേക്കുള്ള ആ യാത്രയിൽ അന്ധകാരമയമായ വഴിയോ വാതിലോ സ്ഥലമോ ഇല്ല. മഹത്വത്തിലേക്കു കടക്കുന്നതിനു മുമ്പു് അതിനു് ഒരു ദണ്ഡനസ്ഥലവും ഇല്ല.

ക്രിസ്തുവിന്റെ മരണവും അന്നുമുതലുള്ള ശിഷ്യഗണങ്ങളുടെ മരണവും തമ്മിൽ താരതമ്യപ്പെടുത്തിനോക്കിയാൽ മരണത്തിന്റെ കയ്പു് അദ്ദേഹം നീക്കിക്കളഞ്ഞതായി കാണാം. ആ കാസാ നീങ്ങിപ്പോകണമെന്നു് അദ്ദേഹം ആഗ്രഹിച്ചു: ആ കാസാ കുടിപ്പാൻ അവർ കാംക്ഷിച്ചു. അദ്ദേഹത്തെ ദൈവം കൈവിട്ടതുപോലെ അദ്ദേഹത്തിനു തോന്നി: അവർ സന്തോഷത്തോടെ ദൈവമുഖത്തേക്കു നോക്കി. മരണം അദ്ദേഹത്തിനു ഭീകരമായിരുന്നതും ശിഷ്യന്മാർക്കു ശാന്തപരമായിരിക്കുന്നതും എന്തു്? ക്രിസ്തുവിനു് അതു കയ്പുപെട്ടതായിരുന്നതുകൊണ്ടു ക്രിസ്ത്യാനികൾക്കു് അതു കയ്പില്ലാത്തതായിരിക്കുന്നു. മരണത്തിന്റെ

# അബിസീനിയൻ സഭയും രാജവംശവും

(ദിവ്യശ്രീ ഏവരത്തു കിഴക്കേതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചേപ്പാട്ട്)

അബിസീനിയൻ, എത്യോപ്യൻ, ക്രൂശായ എന്നെല്ലാമുള്ള പേരിനാൽ അറിയപ്പെടുന്ന സഭ ആദിമകാലം മുതലേ ഈജിപ്തായ പാത്രിയർക്കീസിന്റെ അധികാരസീമയിൽ ആയിരുന്നു. ഈജിപ്തായ പാത്രിയർക്കീസായിരുന്നു എത്യോപ്യൻസഭയ്ക്കു മെത്രാപ്പോലീത്തന്മാരെ വാഴിച്ചുവന്നതു്. എന്നാൽ സ്വവർഗ്ഗത്തിൽനിന്നും ഒരാൾ മെത്രാപ്പോലീത്താ ആയിരിക്കണമെന്നും അദ്ദേഹത്തിന് എപ്പിസ്കോപ്പന്മാരെ വാഴിക്കാൻ അധികാരം ഉണ്ടായിരിക്കണമെന്നും എത്യോപ്യർ വാദിച്ചു. ഈജിപ്തായ പാത്രിയർക്കീസ് എതിർത്തെങ്കിലും ഒടുവിൽ ചക്രവർത്തി ഇടപെടുക നിമിത്തം ഒത്തുതീർപ്പിൽ വരികയുണ്ടായി. ആബൂനാ എന്നറിയപ്പെടുന്ന ഒരു ദേശീയമെത്രാപ്പോലീത്താ അബിസീനിയൻസഭയുടെ ഭരണാധികാരിയായി പൂർണ്ണാധികാരത്തോടുകൂടി അവരോധിക്കപ്പെട്ടു. നാമമാത്രമായി ഈജിപ്തായ പാത്രിയർക്കീസിന്റെ കീഴിലാണെങ്കിലും പരിപൂർണ്ണസ്വാതന്ത്ര്യം ഇങ്ങനെ അബിസീനിയൻസഭയ്ക്കു ലഭ്യമായി.

സുറിയാനി, അർമ്മീനിയൻ, ഈജിപ്തായ (കോപ്ടിക്ക്), ക്രൂശായ എന്നീ ചെറിയ പൗരസ്ത്യ ഓർത്തഡോക്സുസഭകൾ അന്യോന്യം കുർബാനസംസർഗ്ഗമുള്ള സഭകളാകുന്നു. എന്നാൽ ഭരണവിഷയമായി ഈ സഭകൾ തമ്മിൽ അന്യോന്യം യാതൊരു കടപ്പാടുമില്ല. ക്രൂശായക്കാർ നല്ല ഭക്തന്മാരാണ്. രാജകുടുംബവും ഭക്തിയിൽ ഒട്ടും പിന്നോക്കമല്ല. ഇററാലിയന്മാരാൽ രാജകുടുംബാംഗങ്ങൾ നിഷ്കരുണം നിഷ്കാസനം ചെയ്യപ്പെട്ടപ്പോൾ യരുശലേമിൽ കർത്താവിന്റെ കബറിൽ ഹെയിലിസിലാസി ചക്രവർത്തിയും ചക്രവർത്തിനിയും ചെന്നു സാഷ്ടാംഗനമസ്കാരംചെയ്തു നിലവിളിക്കയും രാജ്യം തിരികെ കിട്ടുന്നു എങ്കിൽ ചക്രവർത്തിനി കിരീടം കബറിൽ നേർച്ചവയ്ക്കുമെന്നു പ്രതിജ്ഞചെയ്കയും ചെയ്തു. അതനുസരിച്ചു രാജ്യം തിരികെ കിട്ടിയപ്പോൾ ചക്രവർത്തിനി അനവധിരത്നം പതിച്ച ആ കിരീടം കബറിൽ നേർച്ചവയ്ക്കയുണ്ടായി.

ശലോമോൻരാജാവിന്റെ സന്താനപരമ്പരയിൽപെട്ടതാണു തങ്ങളെന്ന് അബിസീനിയൻ രാജകുടുംബാംഗങ്ങൾ അഭിമാനിച്ചുപോരുന്നു. അബിസീനിയൻരാജകുടുംബത്തിൽപെട്ട ശേബാരാജ്ഞിയായ മഖേദ യരുശലേമിൽചെന്നു ശലോമോനെ കാണുകയും ശലോമോൻ മഖേദയെ പരിഗ്രഹിച്ച് അവൾക്കു

---

ശാപവും കയ്പും യേശു നീക്കിത്തന്നു. ഇപ്പോഴാകട്ടെ, അതിന്ന് അനുഗ്രഹമാധുര്യമേ ഉള്ളൂ. ഹേ മരണമേ, നിന്റെ ജയം എവിടെ? ഹേ മരണമേ, നിന്റെ വിഷമുള്ളു് എവിടെ? എന്നു മാർ പൗലൂസ് ശ്ലീഹാ മരണത്തെ വെല്ലുവിളിച്ചിട്ടുള്ളതു് ഇവിടെ സ്മരണാർഹമായിരിക്കുന്നു. മരണമേ, വേഗം വരിക എന്നു പലരും മരണത്തെ സ്വാഗതംചെയ്തിട്ടുമുണ്ടല്ലോ. ഈലോകവും അതിലുള്ള സകലവും കടന്നുപോകുന്നവയാകുന്നു; ഹാ മായ മായ സകലവും മായ എന്നും പരലോകവും അതിലെ ജീവിതവും ശാശ്വതം എന്നും അവർ ഗ്രഹിച്ചിരുന്നു. സത്യക്രിസ്ത്യാനിക്കു വാസ്തവത്തിൽ മരണം എന്നൊന്നില്ല: അതു് അനിത്യതയിൽനിന്നു നിത്യതയിലേക്കു്, മായയിൽനിന്നു സാരാംശത്തിലേക്കു്, നിഴലിൽനിന്നു പ്രകാശത്തിലേക്കു് ഉള്ള പടിവാതിൽ മാത്രമാകുന്നു. ആകയാൽ നാം ഈ ലോകത്തിലുള്ളവരെങ്കിലും ഈ ലോകത്തിന്നുള്ളവരല്ല എന്ന സത്യം നമ്മുടെ സ്മരണയിൽ എപ്പോഴും ഉണ്ടായിരിക്കേണ്ടതും ആ ദിവ്യചിന്ത നമ്മുടെ സകല വ്യാപാരങ്ങളെയും സൽപന്ഥാവിൽകൂടെ മാത്രം നിയന്ത്രിക്കേണ്ടതും ആകുന്നു. ഓർത്തുകൊൾക–

ഈലോകനിവാസം ഒരു കൂടാരനിവാസം
സീയോൻപുരിവാസം പരമോല്ലാസ–
നിവാസം.

# വാർത്തകളും കുറിപ്പുകളും

## സിറിയൻ വിദ്യാർത്ഥിസമ്മേളനം.

നിരണം

സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൽ 41-ാമതു വാർഷികസമ്മേളനത്തിൽ അംഗീകരിക്കപ്പെട്ട നിശ്ചയങ്ങൾ:-

1) സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിന്റെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാകുവാൻ ഒരു ഫുൾടൈം സെക്രട്ടറി അത്യാവശ്യമാണെന്ന് ഈ യോഗം അഭിപ്രായപ്പെടുകയും അതിനു് ആവശ്യമായ പ്രോത്സാഹനങ്ങളും സഹായങ്ങളും നൽകുവാൻ വിശുദ്ധ കാതോലിക്കാബാവാ തിരുമേനിയോട്ട് അപേക്ഷിക്കയും ചെയ്യുന്നു.

2) വിദ്യാർത്ഥിസമ്മേളനത്തിൽ കൂടുതൽ അംഗങ്ങൾ ചേരുവാൻ പ്രചരണം നടത്തുന്നതിനു സമ്മേളനഭാരവാഹികൾ വി. കാതോലിക്കാബാവാതിരുമേനി മുഖേന എല്ലാ പള്ളികൾക്കും ഒരു പ്രത്യേക വിജ്ഞാപനം അയയ്ക്കണമെന്നു് ഈ യോഗം അഭിപ്രായപ്പെടുന്നു.

3) മദ്യവർജ്ജനപ്രസ്ഥാനം നമ്മുടെ സമുദായാംഗങ്ങളുടെ ഇടയിലും നാട്ടിൽ പൊതുവേയും ഉടനടി നടപ്പിൽ വരുത്തുന്നതിനു കോൺഫ്രൻസ് അംഗങ്ങൾ സർവ്വഥാ ശ്രമിക്കണമെന്നു് ഈ യോഗം അഭിപ്രായപ്പെടുന്നു. ആയതിലേക്കു നടക്കുന്ന സർവ്വസംരംഭത്തേയും ത്വരിതപ്പെടുത്തുന്നതിനു വേണ്ട നടപടികൾ കൈക്കൊള്ളണമെന്നു സഭാനേതാക്കന്മാരോടും സമുദായാംഗങ്ങളോടും ഈ യോഗം അഭ്യർത്ഥിക്കുന്നു.

4) സഭയുടെ പൊതുസ്വത്തു് പുരോഗമനപരവും സൃഷ്ടിപരവും ആയ കാര്യങ്ങൾക്കു നല്ല രീതിയിൽ വിനിയോഗിക്കണമെന്നു് അതിനു ചുമതലപ്പെട്ടവരോട്ട് അഭ്യർത്ഥിക്കുന്നു.

---

ഒരു പുത്രൻ ഉണ്ടാകയും ചെയ്തു ഈ സന്താനപരമ്പരയിൽപെട്ടതാണു് അബിസീനിയൻ രാജകുടുംബാംഗങ്ങൾ. ശേബാ അഥവാ സേബായ രാജ്യം അറേബ്യയുടെ തെക്കുഭാഗമാണു്. അബിസീനിയാ ശേബായുടെ ഒരു ഉപനിവേശരാജ്യമായിരുന്നു. കാലക്രമേണ അബിസീനിയാ രാജ്യസ്ഥാനമായിത്തീന്നു.

മലങ്കരസഭയിലെ സുവിശേഷവേലയെപ്പററി ചക്രവത്തി വളരെ താല്പര്യം പ്രകടിപ്പിക്കുന്നതായുള്ള എഴുത്തു് അന്യത്ര പ്രസിദ്ധം ചെയ്തിരിക്കുന്നതിൽനിന്നും അദ്ദേഹത്തിന്റെ ഭക്തി മനസ്സിലാക്കാവുന്നതാണു്. വലിയ പരിഷ്ക്കാര ആശയനായ ചക്രവത്തി രാജ്യത്തിൽ വിദ്യാഭ്യാസപുരോഗമനത്തിനു വളരെ പ്രവത്തിക്കുന്നുണ്ടു്. തിരുവിതാംകൂറിൽനിന്നു തന്നെ അത്യുന്നതവിദ്യരായ ഏതാനും ആളുകൾ അബിസീനിയായിൽ വിദ്യാഭ്യാസവകുപ്പിൽ ഉയന്ന ശമ്പളത്തിൽ ജോലിയിലിരിക്കുന്നു. ഭക്തനും ഉൽകൃഷ്ടാശയനുമായ ചക്രവത്തി നിമിത്തമാണു് അബിസീനിയൻസഭയ്ക്കു തന്നെയും ഉൾഭരണസ്വാതന്ത്ര്യം സംസിദ്ധമായതു്. അബിസീനിയൻസഭയുടെ കായ്യത്തിൽ രാജകുടുംബം അതീവ താല്പര്യം പ്രദർശിപ്പിക്കുന്നു എന്നുള്ളതു് സഭയ്ക്കു ശുഭോദക്മായ ഒരു ഭാവിക്കു നിദാനമാണെന്നുള്ളതിനു സംശയമില്ല.

## സഹസ്രാബ്ദസ്മാരക മന്ദിരോൽഘാടനം.

മാവേലിക്കര പുതിയകാവുപള്ളി മുററത്തു പണികഴിപ്പിച്ചിട്ടുള്ള സഹസ്രാബ്ദസ്മാരക സൗധത്തിന്റെ കൂദാശ വി: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു മേടമാസം 26-ാം തീയതി മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സഹകരണത്തിൽ അനുഷ്ഠിക്കയുണ്ടായി. ഇതു സംബന്ധിച്ചു ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ റവ. ഡീക്കൻ എൻ.എം.

തോമ്മസ് എം. ഏ., മി. സി എൻ. സ്റ്റീഫൻ ബി.ഏ.ബി.എൽ., പറവൂർ മുനിസിപ്പൽ ചെയർമാൻ മി. കെ. എ. മാത്യു ബി.ഏ.ബി.എൽ. എന്നിവർ പ്രസംഗിച്ചു.

## മലങ്കര സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ്

മലങ്കര സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിൻെറ 49-ാമതു വാർഷികസമ്മേളനം പത്തിയൂർകാവ് ഓർത്തഡോക്സ് സുറിയാനിപ്പള്ളി മൈതാനത്തുവച്ചു 124 മേടം 26-ാംതിയതി സമുദായ സെക്രട്ടറി ശ്രീ എം. പി. ജോസഫ് അവർകൾ ബി. ഏ. ബി. എൽ-ൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ശ്രീ കെ.സി. മാമ്മൻമാപ്പിള സമ്മേളനം ഉൽഘാടനം ചെയ്തു. ശ്രീ ജയ്ക്കബ് കുര്യൻ, ഡാക്ടർ പി.സി അലക്സാണ്ടർ, കുര്യൻ തൈക്കടവിൽ ബി. ഏ.ബി.എൽ. എന്നിവർ പ്രസംഗിച്ചു.

124 മേടം 27-ാംതീയതി കൂടിയ വനിതാസമ്മേളനത്തിൽ മിസ്സസ് റേച്ചൽ ഉമ്മൻ അദ്ധ്യക്ഷം വഹിച്ചു. മിസ്സ് മറിയാമ്മ ജോർജ്ജ് എം.എസ്സി. ബി റ്റി. മിസ്സസ് അന്നാമ്മ ജോർജ്ജ് ബി. ഏ. എന്നിവർ പ്രസംഗിച്ചു.

മാവേലിക്കര—10-10-124

ബഹു: മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ മാനേജിങ്ങ്കമ്മറ്റിയുടെ മുമ്പാകെ. മാവേലിക്കരവച്ചു കൂടിയ കോൺഗ്രസ്സിൻെറ 49-ാമതു വാർഷികസമ്മേളനത്തിൻെറ താഴെ കാണിച്ചിട്ടുള്ള നിശ്ചയങ്ങൾ ഭക്തിബഹുമാനപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

1) മലങ്കര സുറിയാനി സഭ വകയായും ഇടവകകളുടെ ഉടമസ്ഥതയിലും നടത്തപ്പെടുന്ന എല്ലാ വിദ്യാലയങ്ങളും സഭാ മാനേജിംഗ് കമ്മറ്റിയാൽ നിയമിക്കപ്പെടുന്ന ഒരു വിദ്യാഭ്യാസബോർഡിൻെറ ഭരണത്തിൽ ഏല്പിക്കുന്നതു് അവയുടെ കാര്യക്ഷമമായ ഭരണത്തിനു് അനപേക്ഷണീയമാകയാൽ അതിലേക്കു വേണ്ട നടപടികൾ നടത്തണമെന്നു് ഈ മഹായോഗം എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടും മാനേജിങ്ങ് കമ്മറ്റിയോടും സ്കൂൾ മാനേജുമെൻറുകളോടും അപേക്ഷിക്കുന്നു.

2) മലങ്കര സുറിയാനിസഭവകയായി ഒരു ഒന്നാംഗ്രേഡ് കോളജ് ഉടനെ സ്ഥാപിക്കുന്നതിനു് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്നു് ഈ യോഗം മാനേജിങ്ങ് കമ്മററിയോടും വി: കാതോലിക്കാബാവാ തിരുമേനിയോടും അപേക്ഷിക്കയും, സംപൂർണ്ണമായ സഹായസഹകരണങ്ങൾ വാഗ്ദാനം ചെയ്കയും ചെയ്യുന്നു.

8-5-1949-ൽ മാവേലിക്കര കൂടിയ 49-ാമതു മലങ്കര സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ് പാസ്സാക്കിയ നിശ്ചയങ്ങൾ:–

1) പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തോടു അതിന്മേൽ വാണരുളുന്ന പരിശുദ്ധ പിതാവായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതിയൻ തിരുമേനിയോടും ഈ മഹായോഗത്തിനുള്ള അചഞ്ചലമായ ഭക്ത്യാദരവുകളെ രേഖപ്പെടുത്തുന്നു.

2) അന്ത്യോക്യയിലെ വി: പാത്രിയർക്കാ സിംഹാസനവും വി: പൗരസ്ത്യ കാതോലിക്കാ സിംഹാസനവും പരസ്പരം അംഗീകരിച്ചു സഭയിൽ സമാധാനം കൈവരുത്തണമെന്നു് ഈ യോഗം ഇരു സിംഹാസനാധിപതികളോടും അപേക്ഷിക്കുന്നു.

## സഭാസമാധാനത്തിനവേണ്ടി അഭ്യർത്ഥന.

### യുവജനസമാജവാർഷികസമ്മേളന നിശ്ചയങ്ങൾ.

കൈപ്പട്ടൂർ–ഇടവം 5.

തുമ്പമൺ മെത്രാസന ഇടവകയിലെ യുവജനസമാജങ്ങളുടെ സംയുക്ത വാർഷികസമ്മേളനം കൈപ്പട്ടൂർവച്ചു നടത്തപ്പെട്ടു.

നൂറിൽപരം പ്രതിനിധികൾ സന്നിഹിതരായിരുന്ന പ്രതിനിധിസമ്മേളനത്തിൽ മലങ്കരസഭയുടെ പാരമ്പര്യത്തിനും സ്വാതന്ത്ര്യത്തിനും ഭംഗം വരാത്ത രീതിയിൽ വ്യവഹാരം അവസാനിപ്പിച്ചു സഭയിൽ സമാധാനം വരുത്താൻ വേണ്ട പരിശ്രമങ്ങൾ നടത്തുന്നതിനു നേതാക്കന്മാരോടു് അഭ്യർത്ഥിക്കുന്നവെന്നും അവരുടെ പരിശ്രമങ്ങൾ വിജയപ്രദമാകുവാൻ സഹായങ്ങൾ വാഗ്ദാനം ചെയ്യുന്നുവെന്നും,

ഭാരതത്തിൽ ആകമാനം മിഷ്യനറി പ്രവർത്തനം നടത്തുന്നതിന്ന് ഒരു മെത്രാപ്പോലീത്തായെ പ്രത്യേകം നിയോഗിച്ചു തൽസംബന്ധമായ പ്രവർത്തനങ്ങൾ ഉടൻതന്നെ സമാരംഭിക്കണമെന്നും ജീവകാരുണ്യപരമായ പ്രവർത്തനങ്ങളുടെ അഭാവമാണു യുവാക്കളിൽ കമ്മ്യൂണിസ്റ്റ് മനോഭാവം വളർത്തുന്നതെന്നുള്ളതിനാൽ ഓരോ പ്രാദേശിക യുവജനസംഘടനയും സേവനാപരമായ പ്രവർത്തനങ്ങളിൽ വേണ്ടത്ര ശ്രദ്ധ പതിപ്പിച്ചു കമ്മ്യൂണിസ്റ്റ് വിപത്തിനെ തടയുവാൻ ശ്രമിക്കണമെന്നും മദ്യപാനത്തിനെതിരായുള്ള പ്രചരണങ്ങൾ യുവജനസമാജങ്ങൾ ഏറ്റെടുക്കണമെന്നുമുള്ള പ്രമേയങ്ങൾ പാസ്സാക്കി.

പൊതുസമ്മേളനം നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രേഷ്ഠസാന്നിധ്യത്തിലും ശ്രീ കെ.സി. മാമ്മൻമാപ്പിള അവർകളുടെ അദ്ധ്യക്ഷതയിലും ആരംഭിച്ചു. മി. വി.ജി.ജോർജ്ജ് ബി. ഏ. എൽ. റ്റി. സ്വാഗതപ്രസംഗം നടത്തി. ഡോ: പി.സി.അലക്സാണ്ടർ, മി. റ്റി.എം. ചെറിയാൻ, ഫാ. കെ. ഡേവിഡ് എന്നിവരുടെ പ്രസംഗങ്ങൾക്കുശേഷം പ്രസംഗമത്സരത്തിലും കായികമത്സരത്തിലും വിജയികളായവർക്കുള്ള സമ്മാനദാനം, എം.കെ.ജോർജ്ജ് ബ്രദേഴ്സിൻെറ സംഗീതം, മി.സി.ജോർജ്ജിൻെറ കവിതാപാരായണം, അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗം, മി. മാത്യു ഇഞ്ചക്കലോടിയുടെ കൃതജ്ഞതാപ്രകടനം ഇവയോടുകൂടി യോഗം പര്യവസാനിച്ചു.

## പട്ടംകൊട.

വടക്കൻപറവൂർ ഇടവകയിൽപെട്ട ഓമത്തിൽ കുറിയാക്കോസ് എന്ന യുവാവിന്ന് ഈ മാസം 15-ാംതീയതി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് പാമ്പാടി ദയറായിൽവച്ചു ശെമ്മാശുപട്ടം കൊടുത്തിരിക്കുന്നു.

## സണ്ടേസ്കൂൾ വാർഷികം

മേല്പാടം സെൻറ് കുറിയാക്കോസ് സണ്ടേസ്കൂൾ വാർഷികവും സമ്മാനദാനവും റവ: ഫാ. തോമ്മസ് മുത്തേടത്തിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. തദവസരത്തിൽ ചിററൂർ കോളജ് ലക്ചറർ റവ.ഡിക്കൻ ജോൺ വി. ജോൺ ഒരു പ്രസംഗംചെയ്തു.

## ഇംഗ്ലീഷ് ഹൈസ്കൂളുകളായി ഉയർത്തി.

കാതോലിക്കാബാവാ തിരുമനസ്സിലെ മാനേജ്മെൻറിൽ പുതുശേരി ഇംഗ്ലീഷ് മിഡിൽ സ്കൂളും, തുമ്പമൺ എം.ജി.ഇംഗ്ലീഷ് മിഡിൽ സ്കൂളും ഈമാസം 17-ാംതീയതി മുതൽ ഹൈസ്കൂളുകളായി ഉയർത്തി പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

## തിയോളജിക്കൽ സിമ്മനാരി

സിറിയൻ തിയോളജിക്കൽ സിമ്മനാരി പ്രിൻസിപ്പാൾ റവ. മൽപ്പാൻ ഫാ. സി. ജെ. സ്കറിയാ തൽസ്ഥാനം രാജിവയ്ക്കയാൽ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വൈദികസിമ്മനാരി അദ്ധ്യക്ഷസ്ഥാനം ഭരമേററിരിക്കുന്നു. പുതിയ വർഷത്തേയ്ക്കു സഹായമൽപ്പാനായി ദിവ്യശ്രീ എൻ ഏ. യോഹന്നാൻകത്തനാർകൂടി നിയമിക്കപ്പെട്ടിട്ടുണ്ട്. സിമ്മനാരി ഈമാസം 17-ാംതീയതി തുറന്ന് അദ്ധ്യയനം ആരംഭിച്ചിരിക്കുന്നു.

## ഗ്രീസിലെ രാജകുമാരൻ കുന്നംകുളം പഴയപള്ളിയിൽ

ഏപ്രിൽ 24

ഗ്രീസ്സിലെ പീററർരാജകുമാരനും പാർട്ടിയും ഇന്നു 11 മണിയോടുകൂടി പഴയപള്ളി അങ്കണത്തിൽ എത്തിച്ചേർന്നു. രാജകുമാരൻെറ വരവു പ്രതീക്ഷിച്ചു നേരത്തെതന്നെ ജനങ്ങൾ തടിച്ചുകൂടിയിരുന്നു. വികാരി ഫാ. കെ. സി. പാറമേൽ അദ്ദേഹത്തെ സ്വീകരിച്ചു പള്ളിയിലേക്കു ആനയിച്ചു. ഡാ. ബുക്കാനാൻ അത്താറപള്ളിക്കു സമ്മാനിച്ച സ്വർണ്ണമെടലും സ്ഥലം കാതോലിക്കോസ് ലൈബ്രറിയിൽ സൂക്ഷിച്ചുവെച്ചിരിക്കുന്ന പുരാതന മലയാളകല്ലച്ചു വേദപുസ്തകവും അദ്ദേഹം കാണുകയുണ്ടായി. 15 മിനിറേറാളം അദ്ദേഹം അവിടെ കൂടിയി

ന്നു പള്ളി ഭരവാഹികളോടു പല കാൎയ്യങ്ങളെപ്പററിയും ചോദിച്ചറിഞ്ഞു. പള്ളിവികാരിയും ഓൎത്തഡോക്സ് സിറിയൻ പ്രൊഗ്രസ്സീവു പാൎട്ടിയും അനുഗ്രഹത്തെ ഹാരമണിയിച്ചു. ചീയേഴ്സ് വിളികൾക്കുശേഷം രാജകുമാരനും പാൎട്ടിയും തൊഴിയൂർ പള്ളിയിലേക്കു യാത്രതിരിച്ചു. യാത്രയ്ക്കു മുൻപായി പള്ളിട്രസ്റ്റി മി. പി. ഐ. ചെറിയാനുമായി കുശലപ്രശ്നം നടത്തുകയുണ്ടായി.

## ബാലജനസഖ്യം.

മണ്ണാരക്കുളഞ്ഞി ഓൎത്തഡോക്സ് ഇടവകയിൽപെട്ട സണ്ടേസ്കൂൾ കുട്ടികളുടെ ഉത്സാഹഫലമായി കഴിഞ്ഞ മകരം 3-ാംതീയതി വി: കുർബ്ബാനയ്ക്കുശേഷം മണ്ണാരക്കുളഞ്ഞി കളിക്കൽ എന്ന വസതിയിൽവച്ചു മി. കെ. കെ. കുര്യന്റെ അദ്ധ്യക്ഷതയിൽ ഒരു ബാലജനസഖ്യം ആരംഭിച്ചിരിക്കുന്നു. പ്രസ്തുത ബാലജനസഖ്യത്തിന്റെ നടത്തിപ്പിലേക്കു മി. വി. എ. വറുഗീസിനെ സെക്രട്ടറിയായും മി. കെ. എം. ജോർജ്ജിനെ ഖജാൻജിയായും മെ. എം. എം. ചെറിയാൻ, പി. എം. കോശി, കെ. വി. മത്തായി, ററി. സി. ശമുവേൽ എന്നിവരെ കമ്മററി അംഗങ്ങളായും തെരഞ്ഞെടുത്തു. ഗീതം, പ്രാൎത്ഥന, വേദവായന, ബൈബിൾകഥകൾ മുതലായ വിജ്ഞാനപ്രദങ്ങളും ഭക്തിപരങ്ങളുമായ പരിപാടികളോടുകൂടി സഖ്യം അഭിവൃദ്ധി പ്രാപിച്ചുവരുന്നു.

## വാൎഷികസമ്മേളനങ്ങൾ

കോട്ടയം മാർ ഏലിയാചാപ്പലിന്റെ 12-ാമതുവാൎഷികസമ്മേളനം ഈമാസം 2-ാംതീയതി റവ. ഫാ. കെ. പീലിപ്പോസ് ബി. ഏ-യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. തദവസരത്തിൽ മി. കെ. ഐ. ഐസക്ക് ഒരു പ്രസംഗംചെയ്തു. വിദ്യാൎത്ഥികളുടെ വിവിധവിനോദപ്രകടനങ്ങളും ഉണ്ടായിരുന്നു.

കോട്ടയം ചെറിയപള്ളി ഇടവകയിൽപെട്ട പുത്തനങ്ങാടി കുരിശുപള്ളി സണ്ടേസ്കൂളിന്റെ വാൎഷികസമ്മേളനം ഈമാസം 16-ാംതീയതി ദിവ്യശ്രീ മൂശ ശെമ്മാശ്ശന്റെ അദ്ധ്യക്ഷതയിൽ ആഘോഷിക്കപ്പെടുകയുണ്ടായി.

വടക്കൻമണ്ണൂർ സെൻറ് തോമ്മസ് സണ്ടേസ്കൂളിന്റെ വാർഷികസമ്മേളനം റവ. ഫാ. വി. കെ. മാത്യു ബി. ഏ. ബി. ഡി. അവർകളുടെ അദ്ധ്യക്ഷതയിൽ ഈമാസം 9-ാംതീയതി നടത്തപ്പെട്ടു. മി. കെ. ഐ. ഐസക്ക് പ്രസംഗിക്കയുണ്ടായി.

കുറുപ്പുഴ സെൻറ് ജോൺസ് സണ്ടേസ്കൂളിന്റെ വാർഷികസമ്മേളനം ദിവ്യശ്രീ ഏ. എം. പീലിപ്പോസ് കത്തനാർ ബി. ഏ. എൽ ററി-യുടെ അദ്ധ്യക്ഷതയിൽ നടന്നു. തദവസരത്തിൽ മി. പി. വി. വറുഗീസ് ഒരു പ്രസംഗം ചെയ്തു. ഇടയ്ക്കിടയ്ക്കു വിദ്യാൎത്ഥികളുടെ വിനോദപ്രകടനങ്ങളും ഉണ്ടായിരുന്നു.

മൈലപ്രാ യാക്കോബായ സിറിയൻ സണ്ടേസ്കൂളിന്റെ 9-ാമതു വാർഷികസമ്മേളനവും സമ്മാനദാനവും ഈമാസം 9-ാംതീയതി ഞായറാഴ്ച പകൽ 2 മണിക്കു റവ. ഫാ. ററി. എസ്. ഏബ്രഹാം ബി. ഏ. എൽ. ററി-യുടെ അദ്ധ്യക്ഷതയിൽ സ്ഥലം പള്ളിയിൽവച്ചു നടന്നിരിക്കുന്നു. തദവസരത്തിൽ മെ. സി. ജി. ഏബ്രഹാം ബി. ഏ., വി. ജി. തോമ്മസ് എന്നിവരുടെ പ്രസംഗങ്ങളും ഇടയ്ക്കിടയ്ക്കു പെൺകുട്ടികളുടെ ശ്രുതിമധുരമായ ഗാനാലാപങ്ങളും ഉണ്ടായിരുന്നു. സമ്മേളനത്തിൽ അന്യമതസ്ഥരായ ഒട്ടേറെ ആളുകൾ സംബന്ധിച്ചിരുന്നു.

കൈപ്പട്ടൂർ സെൻറ് ജോർജ്ജ് സണ്ടേസ്കൂളിന്റെയും (33-ാമത്) സെൻറ് ജോർജ്ജ് മെമ്മോറിയൽ ബാലസമാജത്തിന്റെയും (19-ാമത്) മൎത്തമറിയം ബാലികാസമാജത്തിന്റെയും (18-ാമത്) ഏകോപിച്ചുള്ള വാർഷികസമ്മേളനങ്ങൾ മേടം 12-ാംതീയതി ഞായറാഴ്ച പകൽ 2 മണിക്കു റവ. ഫാ. ററി. എസ്. ഏബ്രഹാം ബി ഏ എൽ ററി-യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. വിദ്യാൎത്ഥിനികളുടെ സ്വാഗതഗാനം, റവ. എം. കെ. യോശുവാ ക്ലേറി ബി. ഏ-യുടെ സ്വാഗതപ്രസംഗം, അദ്ധ്യക്ഷപ്രസംഗം, റിപ്പോർട്ടുകൾ വായന, എന്നിവയ്ക്കുശേഷം റവ. ഡീക്കൻ ഏ. ജെ. ഗബ്രി

യേൽ ബി എ, മി. മാത്യു വറുഗീസ് ബി എ എന്നിവർ പ്രസംഗിച്ചു. വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ പ്രഹസനങ്ങൾ, സമ്മാനദാനം, ഉപസംഹാരം, മി. ജോസഫ് കുര്യന്റെ കൃതജ്ഞതാപ്രകടനം, പ്രാർത്ഥന മുതലായവയ്ക്കുശേഷം അനവധി വൈദികരും, മാന്യാതിഥികളുമുൾപ്പെട്ട യോഗം സമംഗളം പര്യവസാനിച്ചു.

"പെരുമ്പുഴ സെന്റ് ജോൺ ബാപ്റ്റിസ്റ്റ് ഓർത്തഡോക്സ് വൈ.എം.സി.എ-യുടെയും സണ്ടേസ്കൂളിന്റെയും ഏകോപിച്ചുള്ള ദ്വിതീയവാർഷികം 1124 ഇടവം 9-ാംതീയതി ഞായറാഴ്ച പകൽ 2 മണിക്ക് ഇടവകപ്പള്ളിയിൽ വച്ചു വ. ദി. ശ്രീ എം. സി. കുറിയാക്കോസ് റമ്പാൻ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടിരിക്കുന്നു. യോഗത്തിൽ റവ. ഫാദർ കെ. ഡാനിയേൽ, മെ. എം.വി. അബ്രഹാം ബി എ. എൽ റ്റി., പി. ഉമ്മൻ എന്നിവരുടെ പ്രസംഗങ്ങളും സണ്ടേസ്കൂൾ കുട്ടികളുടെ വിനോദപ്രകടനങ്ങളും ഉണ്ടായിരുന്നു."

കുമ്പളന്താനം ഓർത്തഡോക്സ് യുവജന സമാജത്തിന്റെ വാർഷികസമ്മേളനം മീനം 26-ാംതീയതി ഞായറാഴ്ച 3 മണിക്കു കുമ്പളന്താനം സെന്റ് മേരീസ് ഇംഗ്ലീഷ് സ്കൂളിൽ വച്ചു ദിവ്യശ്രീ റ്റി. എസ്. അബ്രഹാം കത്തനാർ ബി എ എൽ റ്റി അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. പ്രാർത്ഥന, കാതോലിക്കാമംഗളഗാനം എന്നിവയ്ക്കുശേഷം മി. കെ. സി. തോമ്മസ് സദസ്സിനു സ്വാഗതം അരുളി. ദിവ്യശ്രീ എം എം മാത്യു ശെമ്മാശനും മി. എ. സി. കോശിയും പ്രസംഗിച്ചു. തുടർന്നു യുവജനങ്ങൾ നടത്തിയ മത്സരപ്രസംഗത്തിൽ വിജയിയായ മി. റ്റി. വറുഗീസിനു പ്രത്യേകം സമ്മാനം നൽകപ്പെടുകയുണ്ടായി. ഉപസംഹാരം, കൃതജ്ഞതാപ്രകടനം മുതലായവയ്ക്കുശേഷം സമ്മേളനം പര്യവസാനിച്ചു.

പരുമലസിമ്മനാരി എം.ജി.എം.സണ്ടേസ്കൂളിന്റെ 86-ാമതു വാർഷികസമ്മേളനവും സമ്മാനദാനവും ഈ മാസം 19-ാംതീയതി ഞായറാഴ്ച പകൽ 2 മണിക്കു ടി സ്കൂൾ ഹാളിൽ വച്ചു വി: കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ സമംഗളം നടത്തപ്പെട്ടു. തദവസരത്തിൽ റവ: ഫാ. റ്റി. വി. കോശി എം എ, മെ. ഉമ്മൻ, ജോർജ്ജ് വള്ളക്കാലിൽ ബി എ ബി എൽ എന്നിവർ ഓരോ പ്രസംഗം ചെയ്തു. അനന്തരം കുട്ടികൾക്കുള്ള സമ്മാനദാനം തിരുമനസ്സുകൊണ്ടു കല്പിച്ചു നിർവ്വഹിച്ചു. തദനന്തരം സ്ഥലത്തെ ഒരു പ്രമുഖ കുടുംബാംഗമായ അരികുപുറത്തു ഈപ്പൻ മാത്തൻ അവർകളുടെ അകാലവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതായ പ്രമേയം മി. ജോർജ്ജ് വള്ളക്കാലിൽ അവതരിപ്പിക്കയും സദസ്യർ എഴുന്നേററുനിന്നു പാസ്സാക്കുകയും ചെയ്തു. തിരുമനസ്സിലെ ആശീർവാദസംപൂർണ്ണമായ ഉപസംഹാരപ്രസംഗത്തിനുശേഷം യോഗം മംഗളമായി പര്യവസാനിച്ചു.

# കാതോലിക്കാ ദിനാഘോഷങ്ങൾ

(തുടർച്ച)

ചാത്തന്നൂരും ചുററുപാടുമുള്ള ഓർത്തഡോക്സ് പള്ളികളുടെ ആഭിമുഖ്യത്തിൽ ഈയാണ്ടത്തെ കാതോലിക്കാദിന മഹാമഹം ചാത്തന്നൂർ വലിയപള്ളിയിൽവച്ചു 36-ാം ഞായറാഴ്ച റിട്ട. എ എസ് പി കെ. ഐ. ലൂക്ക് അവർകൾ ബി എ-യുടെ അദ്ധ്യക്ഷതയിൽ കൂടി കാതോലിക്കാസിംഹാസനത്തോടുള്ള ഭക്തിയെ രേഖപ്പെടുത്തുകയും ഇപ്പോൾ വാണരുളുന്ന മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലേക്കു് ആയുരാരോഗ്യാദി ഭാവുകങ്ങൾക്കായി പ്രാർത്ഥിക്കയും ചെയ്തു.

കാതോലിക്കാദിനം പ്രമാണിച്ചു കുഴിമററം വൈ എം സി എ-യുടെ ആഭിമുഖ്യത്തിൽ ഒരു ഘോഷയാത്ര പുറപ്പെട്ടു സ്ഥലം പ്രൈമറിസ്കൂളിൽ എത്തുകയും, വന്ദ്യശ്രീ അലക്സന്ത്രയോസ് കോറെപ്പിസ്ക്കോപ്പാ അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂടുകയും റവ. ഡീക്കൻ വി. എം. കുറിയാക്കോസ്

ശേഷം കവർ രണ്ടാംപേജിൽ

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141


## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ, ഒരാണ്ടത്തേക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

---

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ലോക്കോടുകൂടി അച്ചടിപ്പിച്ചു സമുദായ ആപ്പീസിൽ നിന്നു് പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒററപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

---

## കുർബ്ബാനക്രമം.

(ക്യംതാംകൂടി ചേർന്നതു്.)

യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ കുർബാനക്രമം ഏററവും ഭംഗിയായി അച്ചടിച്ചു തയ്യാറായിരിക്കുന്നു. ആവശ്യക്കാരുടെ ഇഷ്ടാനുസരണം ബയന്റുചെയ്തു കൊടുക്കപ്പെടും.

കച്ചവടക്കാർക്കു് പ്രത്യേക കമ്മീഷൻ.

മാനേജർ; ദി ടൗൺ പ്രസ്സ്, കോട്ടയം.

---


Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.